


# കേരള പാഠാവലി

## മലയാളം

## സ്റ്റാൻഡേർഡ് 2





കേരളാ ഗവൺമെൻറ് പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്
1981

വില: 1.50

## പ്രതിജ്ഞ

ഇന്ത്യ എന്റെ രാജ്യമാണ്. എല്ലാ ഇന്ത്യക്കാരും എന്റെ സഹോദരീസഹോദരന്മാരാണ്.

ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കുന്നു; സമ്പൂർണ്ണവും വൈവിധ്യപൂർണ്ണവുമായ അതിന്റെ പാരമ്പര്യത്തിൽ ഞാൻ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അതിനുള്ള അർഹതയ്ക്കായി ഞാൻ എപ്പോഴും പ്രയത്നിക്കുന്നതാണ്.

ഞാൻ എന്റെ മാതാപിതാക്കളെയും ഗുരുക്കന്മാരെയും എന്നെക്കാൾ പ്രായമുള്ള എല്ലാവരെയും ബഹുമാനിക്കുകയും ഏതൊരാളോടും മര്യാദയോടുകൂടി പെരുമാറുകയും ചെയ്യും.

ഞാൻ എന്റെ രാജ്യത്തോടും എന്റെ നാട്ടുകാരോടും പ്രതിപത്തിയുള്ളവനായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു. അവരുടെ ക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ ആനന്ദം കുടികൊള്ളുന്നത്.

---

# വിഷയവിവരം

| പാഠം | | പേജ് |
|---|---|---|
| 24 | ഇടയനും മേജറും | 82 |
| 25 | മേഘം (പദ്യം) | 87 |
| 26 | കാട്ടുമൃഗങ്ങൾ എങ്ങനെ ഇണങ്ങി? | 89 |
| 27 | ജനറൽ വാഷിങ്ങ്ടൻ | 93 |
| 28 | നെൽക്കൃഷി | 97 |
| 29 | മുതലയും കുരങ്ങും | 104 |
| 30 | കുരങ്ങിന്റെ ഹൃദയം എവിടെ? | 107 |
| 31 | പൊന്നോണം (പദ്യം) | 110 |
| 32 | നമ്മുടെ പൊതുസ്വത്ത് | 111 |
| 33 | പുഴയുടെ കഥ | 116 |
| 34 | വിട്ടയയ്ക്കുക (പദ്യം) | 121 |
| 35 | മുട്ടയോ ധാന്യമോ? | 122 |
| 36 | നല്ല നിയമം | 125 |
| 37 | പക്ഷികളുടെ പന്തയം | 128 |
| 38 | വെണ്ണക്കണ്ണൻ (പദ്യം) | 131 |
| 39 | കുരുവിയുടെ വിരുത് | 133 |
| 40 | പൂക്കളുടെ പള്ളിക്കൂടം (പദ്യം) | 137 |

---

## പാഠം 1

# പ്രഭാതനക്ഷത്രം

"ഉണരുവിൻ വേഗമുണരുവിൻ സ്വര-
ഗുണമേലും ചെറുകിളിക്കിടാങ്ങളേ!
ഉണർന്നു നോക്കുവിനുലകിതുൾക്കാമ്പിൻ
മണമേലുമോമൽ മലർമൊട്ടുകളേ!
അണയ്ക്കുമമ്മമാരുടെ ചിറകുവി-
ട്ടുണർന്നു വണ്ണാത്തിക്കിളികൾ പാടുവിൻ.
അകലുന്നു തമസ്സടിവാനിൽ വർണ്ണ-
ത്തികവേലും പട്ടുകൊടികൾ പൊങ്ങുന്നു.
സകലലോകബാന്ധവൻ കൃപാകരൻ
പകലിൻനായകനെഴുന്നള്ളീടുന്നു.
ഒരു രാജ്യം നിങ്ങൾക്കൊരു ഭാഷ നിങ്ങൾ-
ക്കൊരു ദേവൻ നിങ്ങൾക്കൊരു സമുദായം.
ഒരുമ തേടുവിനെഴുന്നള്ളത്തിതു
വിരഞ്ഞെതിരേല്പാൻ വരിൻ കിടാങ്ങളേ."
ഉരയ്ക്കയല്ലിയിങ്ങനെയുദാരമായ്
സ്ഫുരിച്ചുപൊങ്ങുമീപ്രഭാതനക്ഷത്രം?

[കുമാരനാശാൻ

## അഭ്യാസം

I. കവിവാക്യത്തിൽ ഉത്തരം പറയുക:—

ആരാണ് എഴുന്നള്ളുന്നത്?

'ഒരുമ തേടുവിൻ'—എന്തുകൊണ്ട് ഒരുമ തേടണം?

II. (1) 'ഉണരുവിൻ വേഗം' എന്ന് ആരാണ് പറയുന്നത്?

(2) ആരെയെല്ലാമാണ് വിളിച്ചുണർത്തുന്നത്?

(3) എന്തിനാണ് വിളിച്ചുണർത്തുന്നത്?

(4) അടിവാനിൽ ഉയരുന്ന പട്ടുകൊടികൾ ഏത്?

(5) പട്ടുകൊടികൾ പൊങ്ങാൻ കാരണമെന്ത്?

(6) 'വരിൻ കിടാങ്ങളേ'—ആരാണ് ഈ കിടാങ്ങൾ?

---

പാഠം 2

# മടിയൻ മണ്ണു തിന്നും

ഒരു വീട്ടിൽ ഒരു പൂവൻകോഴിയും ഒരു പിട ക്കോഴിയും ഉണ്ടായിരുന്നു. പൂവൻ വെളുപ്പിന് ഉറക്കമുണരും. ഉച്ചത്തിൽ കൂവി വീട്ടിലുള്ളവരെ വിളിച്ചുണർത്തും. നേരം പുലർന്നാൽ പിടക്കോഴി മുറ്റത്തുള്ള അഴുക്കുകൾ കൊത്തിപ്പെറുക്കി വൃത്തി യാക്കും. പൂവൻ കൂടെനടന്നു സഹായിക്കും. ഇതി നിടയിൽ അവയ്ക്കും കുഞ്ഞുങ്ങൾക്കും ആഹാര ത്തിനുള്ള വക കിട്ടുകയും ചെയ്യും. അവ അങ്ങനെ ജോലിചെയ്ത് സുഖമായി കഴിഞ്ഞു.

മഴക്കാലത്ത് ഒരു ദിവസം രണ്ട് എലിക്കുഞ്ഞു ങ്ങൾ അവിടെ വന്നുകയറി. കോഴിയമ്മ ചോദിച്ചു : " കുഞ്ഞുങ്ങളേ, നിങ്ങളുടെ അച്ഛൻ എവിടെ ? അമ്മ എവിടെ ? എന്താണ് ഇങ്ങനെ തനിച്ചു നടക്കു ന്നത് ? കാക്കയോ കഴുകനോ നിങ്ങളെ കൊത്തി ക്കൊണ്ടുപോകും. സൂക്ഷിക്കണേ ! "

എലിക്കുഞ്ഞുങ്ങളിൽ ചേട്ടൻ പറഞ്ഞു : " ഞങ്ങൾ ക്ക് അച്ഛനുമില്ല അമ്മയുമില്ല. സ്വന്തക്കാർ ആരുമില്ല. "

കോഴിയമ്മയ്ക്കു ദയ തോന്നി. " എന്നാൽ നിങ്ങൾ എന്റെകൂടെ താമസിച്ചുകൊള്ളിൻ. എന്റെ കുഞ്ഞുങ്ങളെപ്പോലെ ഞാൻ വളർത്താം, " എന്ന് അവൾ പറഞ്ഞു.

എലിക്കുഞ്ഞുങ്ങൾക്കു സന്തോഷമായി. കോഴി ക്കുഞ്ഞുങ്ങളോടൊപ്പം അവയും പിടക്കോഴിയുടെ പിന്നാലെ നടന്നുതുടങ്ങി. കോഴിക്കുഞ്ഞുങ്ങൾ വളർന്നുവലുതായി. അവ അച്ഛനമ്മമാരെപ്പോലെ പണിയെടുത്ത് ആഹാരം സമ്പാദിച്ചു. എലി ക്കുഞ്ഞുങ്ങൾ ഒരു ജോലിയും ചെയ്യാതെ കളിച്ചു

നടന്നു. മാത്രമല്ല, അവ വീട്ടിലുള്ളവർക്കു വളരെ ശല്യമുണ്ടാക്കി. തക്കംകിട്ടിയാൽ കട്ടുതിന്നും. കടലാസ്സും തുണിയുമെല്ലാം കരണ്ടു നശിപ്പിക്കും.

ഇവയെ മര്യാദ പഠിപ്പിക്കണമെന്നു കോഴിയമ്മയ്ക്കു തോന്നി. പൂവൻകോഴിയും അതു ശരിവച്ചു.

ഒരു ദിവസം രാവിലെ കോഴിയമ്മയ്ക്ക് ഒരു വലിയ നെൽക്കതിർ കിട്ടി. അവൾ എലിക്കുഞ്ഞുങ്ങളെ വിളിച്ചു. " മക്കളേ, ഇതൊന്നു കുത്തിക്കൊണ്ടു വരാമോ ? " എന്നു ചോദിച്ചു.

" എനിക്കു വയ്യാ, " ചേട്ടൻ പറഞ്ഞു.

" എനിക്കും വയ്യാ, " അനിയനും പറഞ്ഞു.

കോഴിയമ്മതന്നെ നെല്ലുകുത്തി അരിയാക്കി. പിന്നെയും എലിക്കുഞ്ഞുങ്ങളെ വിളിച്ചു. " മക്കളേ, ഇതൊന്നു പൊടിച്ചുകൊണ്ടുവരാമോ ? " എന്നു ചോദിച്ചു.

" എനിക്കു വയ്യാ, " ചേട്ടൻ പറഞ്ഞു.

" എനിക്കും വയ്യാ, " അനിയനും പറഞ്ഞു.

കോഴിയമ്മതന്നെ അരി പൊടിച്ചു. ഉരുക്കിയ ശർക്കര ചേർത്ത് മാവു കുഴച്ചു. പിന്നെയും എലിക്കുട്ടികളെ വിളിച്ചു. " മക്കളേ, ഇതുകൊണ്ട് അപ്പമുണ്ടാക്കാമോ ? ഉണ്ടാക്കിയാൽ എല്ലാവർക്കും തിന്നാം, " എന്നു പറഞ്ഞു.

ചേട്ടൻ പറഞ്ഞു " എനിക്കു വയ്യാ. " അനിയനും അതുതന്നെ പറഞ്ഞു.

കോഴിയമ്മ അപ്പം ചുട്ടു. അതിൻെറ മണം എലിക്കുഞ്ഞുങ്ങളുടെ മൂക്കിൽ തുളച്ചുകയറി. " കോഴിയമ്മേ, അപ്പം! അപ്പം! " എന്നു പറഞ്ഞുകൊണ്ട് അവ ഓടിവന്നു. കോഴിയമ്മ അപ്പപ്പാത്രം അടച്ചുവച്ചിട്ടു പറഞ്ഞു : " നില്ക്കിൻ ; ഞാനൊന്നു ചോദിക്കട്ടെ. ആരാ നെൽക്കതിർ കൊണ്ടുവന്നത് ? "

" കോഴിയമ്മ " എന്ന് എലിക്കുട്ടികൾ പറഞ്ഞു.

" ആരാ നെല്ലുകുത്തി അരിയാക്കിയത്? "

" കോഴിയമ്മ "

" ആരാ അരി പൊടിച്ചത്? "

" കോഴിയമ്മ "

" ആരാ അപ്പം ചുട്ടത്? "

" കോഴിയമ്മ "

" എന്നാലേ, കോഴിയമ്മതന്നെ അപ്പം തിന്നോളാം. നിങ്ങൾ പോയി മുറ്റത്തെ മണ്ണു തിന്നിൻ. കള്ളൻമാരേ, കടന്നു പോവിൻ " എന്നു കോഴിയമ്മ തീർത്തു പറഞ്ഞു.



പൂവൻകോഴി " ഭേഷ്! ഭേഷ്! " എന്നു കൂവി. എലികുഞ്ഞുങ്ങൾ ഒന്നുംമിണ്ടാതെ നിന്നു. അപ്പോൾ പൂവൻകോഴി പറഞ്ഞു: " പത്തായം പെറും; ചക്കി

**കുത്തും; അമ്മ വയ്ക്കും; ഉണ്ണി ഉണ്ണും എന്നു വിചാരിച്ചിരുന്നാൽ ഇനി വായിൽ മണ്ണുതന്നെ. കള്ളൻമാരേ, കടന്നു പോവിൻ!"**

പുതിയ പദങ്ങൾ:—

പിട, വെളുപ്പിന്, ഉച്ചത്തിൽ, ശല്യം, തക്കം, കരളുക, നശിപ്പിക്കുക, മര്യാദ, സഹായിക്കുക, തീർത്തുപറയുക, ദ്വേഷ്, സ്വന്തക്കാർ, പത്തായം, വളർത്തുക, ഉറുക്കുക, കുഴയ്ക്കുക.

## അഭ്യാസം

I. വാക്യത്തിൽ പ്രയോഗിക്കുക:—

വൃത്തിയാക്കുക, സഹായിക്കുക, സമ്പാദിക്കുക, പണിയെടുക്കുക, ശരിവയ്ക്കുക, വളർത്തുക, ഉച്ചത്തിൽ, തീർത്തുപറയുക, ഉറുക്കുക, നശിപ്പിക്കുക, ജോലി, തുളച്ചുകയറുക.

II. ചേർത്തെഴുതുക:—

| | |
|---|---|
| പിട+കോഴി | കോഴി+അമ്മ |
| നെൽ+കതിർ | ഉറക്കം+ഉണരും |

III. പിരിച്ചെഴുതുക:—

| | |
|---|---|
| മാത്രമല്ല | പണിയെടുക്കുക |
| കുഞ്ഞുങ്ങളെപ്പോലെ | പഠിപ്പിക്കണമെന്ന് |

IV. ഏതാണ് ശരി?

(1) കോഴിക്കുഞ്ഞുങ്ങൾ മടിയൻമാരായി കളിച്ചുനടന്നു.
എലിക്കുഞ്ഞുങ്ങൾ മടിയൻമാരായി കളിച്ചുനടന്നു.

(2) പൂവൻകോഴി നെല്ലുകുത്തി അരിയാക്കി.
പിടക്കോഴി നെല്ലുകുത്തി അരിയാക്കി.

V. (1) എലിക്കുഞ്ഞുങ്ങളെ ആരാണ് വളർത്തിയത്?

(2) കോഴിയമ്മ എന്തുകൊണ്ട് എലിക്കുഞ്ഞുങ്ങൾക്ക് അപ്പം കൊടുത്തില്ല?

(3) കോഴിയമ്മ എങ്ങനെ അപ്പം ഉണ്ടാക്കി? (അഞ്ചു വാക്യം)

(4) ഈ കഥയിൽനിന്നു നിങ്ങൾ എന്തു പഠിക്കുന്നു?

———

പാഠം 3

# പവിഴം

ഒരു കൃഷിക്കാരൻെറ കുട്ടികൾ ഒരു തത്തയെ ഓമനിച്ചുവളർത്തിയിരുന്നു. അതിൻെറ പച്ചനിറവും പവിഴക്കൊക്കും അവർക്കു വളരെ പിടിച്ചു. പട്ടു പോലെ മിനുസമുള്ള തൂവലുകൾ അതിലേറെ പിടിച്ചു. എന്നാൽ കൊഞ്ചിക്കൊഞ്ചിക്കൊണ്ടുള്ള സംസാരമാണ് അവർക്ക് ഏറ്റവും പിടിച്ചത്. പവിഴം എന്ന് അവർ അതിനു പേരിട്ടു. കുട്ടികൾ പറയുന്നതുകേട്ട് പവിഴം പലതും സംസാരിക്കാൻ പഠിച്ചു. "തത്തമ്മേ, പൂച്ച പൂച്ച! പവിഴത്തിനു വിശക്കുന്നു; പാൽ തരണം; പഴം തരണം; ഇന്നു പൊന്നോണമല്ലേ, പവിഴത്തിനു കുളിക്കണം; കുറി തൊടണം" എന്നൊക്കെ അതു പറയും. കുട്ടികൾ അന്തിക്കു നാമം ചൊല്ലുന്നതുകേട്ട് നാമം ചൊല്ലാനും അതു പഠിച്ചു. കുറച്ചുകാലംകൊണ്ട് പവിഴം നല്ല വണ്ണം ഇണങ്ങി. കൂടു തുറന്നു പുറത്തു വിട്ടാൽ അത് പറമ്പിൽ കുറേ നേരം പറന്നുകളിക്കും. തെങ്ങോലയിലിരുന്ന് ഊഞ്ഞാലാടും. 'പവിഴം' എന്നു വിളിച്ചാൽ കൂട്ടിലേക്കു മടങ്ങിവരും. പിന്നെ കൊഞ്ചിക്കൊഞ്ചി ഓരോന്നു പറഞ്ഞുകൊണ്ടിരിക്കും. മുറ്റത്ത് ഉണക്കാനിട്ടിരിക്കുന്ന നെല്ല് കൊത്തിത്തിന്നാൻ കാക്കകൾ വന്നാൽ 'ഇശ്, ഇശ്' എന്നു ശബ്ദിച്ച് അവയെ ഓടിക്കും.

കൊയ്ത്തുകാലം വന്നു. കൃഷിക്കാരൻെറ വയലിൽ നെല്ലുവിളഞ്ഞുനിന്നിരുന്നു. അപ്പോൾ കാട്ടിൽ നിന്ന് ഒരു കിളിക്കൂട്ടം അവിടെ പറന്നെത്തി. എത്ര കിളികൾ! എണ്ണിയാലൊടുങ്ങില്ല! പച്ചക്കാടുതന്നെ പറന്നുവന്നതാണെന്നു തോന്നും! പവിഴം വയലിലേക്കു ചെന്നു. വിരുന്നുകാരായ കിളികളുടെ

കൂടെ പറന്നുകളിച്ചു. നെൽക്കതിരുകൾ കൊത്തിയെടുത്തുകൊണ്ട് കാട്ടുകിളികൾ തിരിച്ചുപോയി. പിറ്റേന്നും അവ വന്നു. അന്നും ധാരാളം നെൽക്കതിർ കൊത്തിക്കൊണ്ടുപോയി.

കിളികൾ വിള നശിപ്പിക്കുന്നതുകണ്ട് കൃഷിക്കാരന് ദേഷ്യം വന്നു. "ഇനി വരട്ടെ. കാണിച്ചുകൊടുക്കാം" എന്ന് അയാൾ തീർച്ചയാക്കി. കവിണയും കല്ലും ഒരുക്കിവച്ചു. അടുത്ത ദിവസവും കിളികൾ വന്നു. കൃഷിക്കാരൻ കവിണയിൽ കല്ലുവച്ച് ഉന്നം നോക്കി ഒരേറ്. പാവം! ഏറുകൊണ്ട് ഒരു തത്ത വീണുപോയി. മറ്റുള്ള കിളികൾ മിന്നൽപോലെ പറന്നുകളഞ്ഞു. കൃഷിക്കാരൻ ഓടിച്ചെന്ന് താഴത്തുവീണ കിളിയെ എടുത്തു. "അയ്യോ! ഇത് നമ്മുടെ പവിഴമാണല്ലോ!" എന്ന് അയാൾ നിലവിളിച്ചു. കുട്ടികൾ ഓടിവന്നു. മുറിവേറ്റു പിടയുന്ന ഓമനയെക്കണ്ട് അവർ വ്യസനിച്ചു. "അയ്യോ പവിഴം നീ എന്തിന് ആ കള്ളക്കിളികളുടെകൂടെ കൂടി!" എന്നു പറഞ്ഞ് അവർ തേങ്ങിക്കരഞ്ഞു.

കുട്ടികൾ കിളിയെ എടുത്തുകൊണ്ടുപോയി. മുറിവിൽ മരുന്നുവച്ചുകെട്ടി. നന്നായി ശുശ്രൂഷിച്ചു. അതിനെ കാണുമ്പോഴൊക്കെ അവർക്കു കരച്ചിൽവരും. "അയ്യോ പവിഴം! നീ എന്തിന് ആ കള്ളക്കിളികളുടെ കൂടെ കൂടി!" അവർ ചോദിക്കും. പാവം! കിളി ഒന്നും മിണ്ടുകയില്ല. കുട്ടികളുടെ മുഖത്ത് സങ്കടത്തോടെ നോക്കും!

കുറെ നാൾ കഴിഞ്ഞു. പവിഴത്തിന്റെ മുറിവ് ഉണങ്ങി. അത് വീണ്ടും സംസാരിക്കാൻ തുടങ്ങി.



"അയ്യോ, പവിഴം! നീ എന്തിന് ആ കള്ളക്കിളികളുടെ കൂടെ കൂടി!" എന്നാണ് ആ തത്തമ്മ അപ്പോൾ ആദ്യമായി പറഞ്ഞത്. അതുകേട്ട് കുട്ടികൾ കൈകൊട്ടിച്ചിരിച്ചു. പിന്നെ എന്നും കിളി ആ പാഠം ഉരുവിടുമായിരുന്നു.

പുതിയ പദങ്ങൾ:—

ഓമനിക്കുക, പവിഴം, പട്ട്, മിനുസമുള്ള, കൊഞ്ചി കൊഞ്ചി, സംസാരം, പൊന്നോണം, കുറിതൊടുക, അന്തി, നാമംചൊല്ലുക, ഇണങ്ങുക, ശബ്ദിക്കുക, കൊയ്ത്തുകാലം, വിരുന്നുകാർ, കവിണ, ഉന്നം, തേങ്ങിക്കരയുക, ശുശ്രൂഷിക്കുക, കരച്ചിൽ, മുറിവ്, ഉരുവിടുക, തിരിച്ചുപോവുക, ഏറ്റവും, ധാരാളം.

## അഭ്യാസം

I. വാക്യത്തിൽ പ്രയോഗിക്കുക:—

മിനുസം, ഇണങ്ങുക, തേങ്ങിക്കരയുക, നാമം ചൊല്ലുക, ഉരുവിടുക, നിലവിളിക്കുക.

II. തന്നിട്ടുള്ള പദം വേണ്ടിടത്തു ചേർക്കുക:—

അമ്മ കുഞ്ഞിനെ വളർത്തുന്നു. (ഓമനിച്ചു)

ചെറിയ കുട്ടികൾ സംസാരിക്കുന്നു. (കൊഞ്ചിക്കൊഞ്ചി)

കുരങ്ങന്റെ കളികൾ കണ്ട് കുട്ടികൾ ചിരിച്ചു. (കൈകൊട്ടി)

എല്ലാ വീട്ടിലും വിളക്കുകൊളുത്തുന്നു. (അന്തിക്ക്)

III. പാൽ തരണം, പഴം തരണം. രണ്ടും ചേർത്ത് ഒരു വാക്യമാക്കുക.

IV. ചേർച്ച നോക്കി ചേർക്കുക:—

| | | |
|---|---|---|
| ആറ്റിലെ മണൽ | .. | തേങ്ങിക്കരഞ്ഞു |
| രാവിലെ പക്ഷികൾ | .. | എണ്ണിയാൽ ഒടുങ്ങില്ല |
| ചന്ദനംകൊണ്ട് | .. | ശബ്ദിക്കുന്നു |
| സങ്കടംകൊണ്ട് | .. | കുറിതൊടുന്നു |

V. ഏതാണ് ശരി?

തത്തയുടെ പവിഴക്കൊക്കാണ് കുട്ടികൾക്ക് ഏറ്റവും പിടിച്ചത്. മിന്നുന്ന തൂവലുകളാണ് ഏറ്റവും പിടിച്ചത്. സംസാരമാണ് ഏറ്റവും പിടിച്ചത്.

VI. (1) കൂടു തുറന്നുവിട്ടാൽ പവിഴം എന്തു ചെയ്യും?

(2) 'ഇശ്, ഇശ്' എന്ന് എപ്പോഴാണ് പവിഴം ശബ്ദിക്കുക?

(3) 'പച്ചക്കാടുതന്നെ പറന്നുവന്നതാണെന്നു തോന്നും' —എന്തുകണ്ടാൽ?

(4) പവിഴത്തിന് ഏറുകൊള്ളാൻ എങ്ങനെ ഇടയായി?

(5) വീണ്ടും സംസാരിക്കാൻ തുടങ്ങിയപ്പോൾ പവിഴം ആദ്യമായി പറഞ്ഞത് എന്താണ്?

(6) ഈ കഥയിൽനിന്ന് നിങ്ങൾ എന്തു ഗുണപാഠം പഠിക്കുന്നു?

(7) പവിഴം എന്തെല്ലാം പറയാൻ പഠിച്ചു?

(8) ഈ കഥയിൽനിന്ന് തത്തകളുടെ ഏതു പ്രത്യേക സ്വഭാവമാണ് നിങ്ങൾ മനസ്സിലാക്കുന്നത്?

---

## പാഠം 4

# ഞങ്ങളുടെ നന്ദിനി



ശേഖർ: വേണൂ, കുറച്ചുനേരംകൂടി കളിച്ചിട്ടു പോയാൽ പോരേ ?

വേണു: പോരാ. എനിക്കു വേഗം പോകണം. എന്റെ കുട്ടൻ എന്നെ കാത്തിരിക്കും.

ശേഖർ: ആരാണ് നിന്റെ കുട്ടൻ ?

വേണു: അതു നിനക്കറിയില്ലേ ? ഞങ്ങളുടെ നന്ദിനി പ്പശുവിന്റെ കുട്ടിയാണ് എന്റെ കുട്ടൻ. അവനെ എനിക്കെന്തിഷ്ടമാണെന്നോ ?

ശേഖർ: അവൻ നിന്റെ കൂടെ കളിക്കുമോ ?

വേണു: പിന്നെ! അവൻ തുള്ളിത്തുള്ളി ഓടും. ഞാൻ അവനെ പിടിക്കാൻ പിന്നാലെ ഓടും. അടുത്തെത്തിയാൽ അവൻ ഒരൊറ്റ തുള്ളൽ തുള്ളും. പിന്നെയും ഓടും. ഇതാണ് ഞങ്ങളുടെ കളി.

ശേഖർ: നീ അവന്റെ പിന്നാലെ ഓടിയാൽ അവന്റെ തള്ള നിന്നെ കുത്തിവീഴ്ത്തും. നോക്കിക്കോ!

വേണു: നിനക്കെന്തറിയാം! ഞങ്ങളുടെ നന്ദിനി എന്തു പാവമാണെന്നോ! ആരെയും കുത്തില്ല. ധാരാളം പാലു തരും. കുട്ടൻ വയറുനിറയെ കുടിച്ചിട്ടേ എന്റെ അമ്മ പാൽ കറന്നെടുക്കൂ. എന്നാലും ഞങ്ങൾക്കു വേണ്ടതിലധികം കിട്ടും.

ശേഖർ: ഞങ്ങളുടെ അയൽവക്കത്ത് ഒരു പശുവുണ്ട്. കൊമ്പു കണ്ടാൽത്തന്നെ പേടിയാവും. അത് ആരെയും അടുക്കാൻ സമ്മതിക്കില്ല. അതിന് പാലും കുറവാണ്.

വേണു: അത് നല്ല ഇനമല്ലായിരിക്കാം. നന്ദിനി നല്ല ഇനമാണ്. രണ്ടുനേരവുംകൂടി പത്തു ലിറ്റർ പാൽ കറക്കും.

ശേഖർ: എങ്കിലും പശുവിനെ വളർത്തുന്നത് വലിയ പാടല്ലേ? ഇഷ്ടംപോലെ പാൽ പ്പൊടി വാങ്ങാൻ കിട്ടുമല്ലോ. പിന്നെ എന്തിന് ഇങ്ങനെ പാടുപെടണം?

വേണു: വീട്ടിൽ കറന്നെടുത്ത പാലിന്റെ സ്വാദ് ഒന്നു വേറെതന്നെയാണ്.

ശേഖർ: ഇത്രയധികം പാൽകൊണ്ട് നിങ്ങൾ എന്തു ചെയ്യും? പിറ്റേ ദിവസത്തേക്കു വച്ചാൽ പാൽ കേടുവരില്ലേ?

വേണു: അധികമുള്ള പാൽ തൈരാക്കാമല്ലോ. അമ്മ ആടകെട്ടാതെ പാൽ കാച്ചിയെടുക്കും. ഞങ്ങൾക്കു കുടിക്കാൻ തരും. എന്തു സ്വാദാണ് അതിനെന്നോ! പഞ്ചസാര ചേർത്തില്ലെങ്കിലും നല്ല മധുരം. ബാക്കിയുള്ള പാൽ ഉറയൊഴിച്ചു തൈരാക്കും.

തൈരുകടഞ്ഞ് വെണ്ണയെടുക്കും. വെണ്ണയുരുക്കി നെയ്യുണ്ടാക്കും. ഉണ്ണുമ്പോൾ ഞങ്ങൾ ചിലപ്പോൾ തൈരുകൂട്ടും; ചിലപ്പോൾ മോരുകൂട്ടും. പാൽ മാത്രമല്ല, വെണ്ണയും, തൈരുമൊന്നും ഞങ്ങൾ വാങ്ങാറില്ല. ആവശ്യക്കാരുണ്ടെങ്കിൽ പാലും തൈരും നെയ്യും വിൽക്കുകയും ചെയ്യും.

ശേഖർ: പശുവിനെ വളർത്തിയാൽ വീടും തൊടിയും വൃത്തികേടാവില്ലേ?

വേണു: വൃത്തികേടാവാതെ നോക്കണം. ഞങ്ങൾ എന്നും തൊഴുത്തു കഴുകി വൃത്തിയാക്കും. ചാണകം സൂക്ഷിക്കാൻ പ്രത്യേകം കുഴിയുണ്ട്. ചാണകം നല്ല വളമാണ്. അതിനാൽ ഞങ്ങളുടെ അടുക്കളത്തോട്ടത്തിലേക്ക് വേറെ വളം വാങ്ങേണ്ടിവരാറില്ല. ഞങ്ങളുടെ പച്ചക്കറിത്തോട്ടം നീ കണ്ടിട്ടില്ലേ?

ശേഖർ: ഉണ്ട്. അതെനിക്ക് വളരെ ഇഷ്ടപ്പെട്ടു. ഞാനും അതുപോലെ ഒന്നുണ്ടാക്കി. പക്ഷേ ചെടികളൊന്നും നന്നായില്ല.

വേണു: വളമിടണം. എന്നാലേ ചെടികൾ നന്നാവുകയുള്ളൂ.

ശേഖർ: വളംവാങ്ങാൻ പണം വേണ്ടേ?

വേണു: പശുവിനെ വളർത്തിയാൽ പണംകൊടുത്തു വളം വാങ്ങേണ്ട.

ശേഖർ: പശുവിനു തിന്നാൻ കൊടുക്കേണ്ടേ?

വേണു: കൊടുത്താലെന്താ? ധാരാളം പാൽ തരുമല്ലോ. പാൽ വാങ്ങുകയാണെങ്കിൽ പണം ചെലവില്ലേ? ഞങ്ങൾ നന്ദിനിക്ക് പുല്ലും വൈക്കോലും പരുത്തിക്കുരുവും പിണ്ണാക്കും കഞ്ഞിയും ഒക്കെ കൊടുക്കും.

കുട്ടന് ഞാൻ ഇളംപുല്ലു പറിച്ചുകൊടുക്കും. എൻെറ കൈയിൽനിന്നു പുല്ലു തിന്നാൻ അവന് എന്തിഷ്ടമാണെന്നോ!

ശേഖർ: പശുവിനെ ദിവസേന കുളിപ്പിക്കാറുണ്ടോ ?

വേണു: ഉണ്ട്. ഞാനാണ് നന്ദിനിയെയും കുട്ടനെയും കുളിപ്പിക്കുക. അമ്മ തൊഴുത്തു വൃത്തിയാക്കും. ചേച്ചിയോ അമ്മയോ പരുത്തിക്കുരു അരയ്ക്കും.

ശേഖർ: ഇതൊക്കെ വലിയ പാടല്ലേ ?

വേണു: പാടോ ? ഇത്ര രസമുള്ള ജോലി വേറെയില്ല. നിൻെറ അമ്മയോട് ഒരു പശുവിനെ വാങ്ങാൻ പറയൂ.

പുതിയ പദങ്ങൾ:—

കാത്തിരിക്കുക, കുത്തിവീഴ്ത്തുക, വേണ്ടത്, അധികം, ഇനം, ലിറ്റർ, പാട്, പാൽപ്പൊടി, കറക്കുക, സ്വാദ്, കേടുവരിക, ആടകെട്ടുക, കാച്ചുക, വെണ്ണ, വാങ്ങുക, വിൽക്കുക, വൃത്തികേട്; ചാണകം, പ്രത്യേകം, പച്ചക്കറി, അടുക്കളത്തോട്ടം, ചെലവ്, വൈക്കോൽ, പരുത്തിക്കുരു, പിണ്ണാക്ക്, അരയ്ക്കുക

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

കാത്തിരിക്കുക, വീഴ്ത്തുക, വേണ്ടതിലധികം, ഇനം, സ്വാദ്, വാങ്ങുക, വിൽക്കുക, വൃത്തികേട്, ഇഷ്ടപ്പെടുക, ധാരാളം, ചെലവ്, അരയ്ക്കുക.

II. 'അവനെ എനിക്ക് എന്തിഷ്ടമാണെന്നോ! '—ഈ രീതിയിലുള്ള വാക്യങ്ങൾ ഈ പാഠത്തിൽനിന്ന് തെരഞ്ഞെടുക്കുക.

III. 'വീട്ടിൽ കറന്നെടുക്കുന്ന പാലിൻെറ സ്വാദ് ഒന്നു വേറെ തന്നെയാണ്'' ഇതുപോലെയുള്ള രണ്ടു വാക്യം പറയുക.

IV. (1) വേണുവും കുട്ടനും കൂടി എന്തു കളിയാണ് കളിക്കുക ?

(2) തൈരും നെയ്യും ഉണ്ടാക്കുന്നതെങ്ങനെ ?

(3) ചാണകംകൊണ്ടുള്ള ഉപയോഗമെന്ത് ?

(4) പശുവിൻെറ തീറ്റി എന്തെല്ലാം ?

---

## പാഠം 5

# പ്രാവും കുട്ടിയും

കുട്ടി: പ്രാവേ, പ്രാവേ, പോകരുതേ
വാവാ, കൂട്ടിനകത്താക്കാം.
പാലും പഴവും പോരെങ്കിൽ
ചോറും കറിയും ഞാൻ നൽകാം.

പ്രാവ്: കൊള്ളാം കുഞ്ഞേ നിന്നിഷ്ടം
തള്ളാൻ പാടില്ലെന്നാലും
ഞാനങ്ങോട്ടേക്കില്ലിപ്പോൾ
മാനംനോക്കിപ്പോകുന്നു.

കുട്ടി: അയ്യോ പ്രാവേ, പോകരുതേ
പയ്യും ദാഹവുമുണ്ടാമേ!
വേനൽക്കാലത്തുച്ചയ്ക്കോ
മാനംനോക്കിസ്സഞ്ചാരം?

[ഉള്ളൂർ

### അഭ്യാസം

I. ചേർച്ച നോക്കി ചേർക്കുക:—

പ്രാവേ, പ്രാവേ, പോകരുതേ—പയ്യും ദാഹവുമുണ്ടാമേ!
ഞാനങ്ങോട്ടേക്കില്ലിപ്പോൾ—വാവാ, കൂട്ടിനകത്താക്കാം.
അയ്യോ പ്രാവേ, പോകരുതേ—മാനം നോക്കിപ്പോകുന്നു.

II. (1) 'നിന്നിഷ്ടം തള്ളാൻ പാടില്ലെന്നാലും'—എന്തുകൊണ്ട് കുട്ടിയുടെ ഇഷ്ടം തള്ളാൻ പാടില്ല?

(2) പ്രാവിന് എന്തെല്ലാം കൊടുക്കാമെന്നാണ് കുട്ടി പറയുന്നത്?

(3) 'അയ്യോ പ്രാവേ, പോകരുതേ'—എന്തുകൊണ്ട്?

---

പാഠം 6

# കുട്ടനും മുട്ടനും

ഒരു കൃഷിക്കാരനു രണ്ട് ആടുകൾ ഉണ്ടായിരുന്നു. രണ്ടും നല്ല അഴകും ബലവും ഉള്ളവയായിരുന്നു. അവ വളരെ സ്നേഹത്തിലാണ് കഴിഞ്ഞുവന്നത്. രണ്ടും ഒരുമിച്ച് തുള്ളിച്ചാടി നടക്കും. ഒരുമിച്ചു മേയും. ഉച്ചയ്ക്ക് തോട്ടിലിറങ്ങി വെള്ളം കുടിക്കും. ഒരേ മരത്തിന്റെ തണലിൽ കുറച്ചുനേരം കിടക്കും. വൈകുന്നേരം ഒരുമിച്ച് വീട്ടിലേക്കു മടങ്ങും.

ഒരു കുറുക്കൻ ഇത് എന്നും കാണുമായിരുന്നു. ഈ ആടുകളെ കൊന്നുതിന്നാൻ അവന് ആശ തോന്നി. അവയുടെ ചുടുചോര കുടിക്കാൻ അവൻ കൊതിച്ചു. എന്നാൽ ആടുകളോട് എതിർക്കാനുള്ള ശക്തി അവന് ഉണ്ടായിരുന്നില്ല.

ഒരു ദിവസം കുറുക്കൻ പതുക്കെ ആടുകളുടെ അടുത്തു ചെന്നു. കാട്ടിലെ കഥകൾ പറഞ്ഞ് അവരെ രസിപ്പിച്ചു. അവൻ ഇതൊരു പതിവാക്കി. എന്നും ഉച്ചയ്ക്ക് ആടുകൾ മരത്തണലത്തു കിടക്കുമ്പോൾ കുറുക്കൻ അടുത്തുചെന്നിരിക്കും. പല നേരമ്പോക്കുകളും പറയും. ഒരു ദിവസം അവൻ ചോദിച്ചു: '' ചങ്ങാതിമാരെ, നിങ്ങളിൽ ആർക്കാണ് അധികം ശക്തി ? ''

കുട്ടൻ : '' ഞങ്ങൾക്ക് അറിഞ്ഞുകൂടാ. ''

മുട്ടൻ : '' ഞങ്ങൾ തമ്മിൽ ഒരിക്കലും പിണങ്ങിയിട്ടില്ല. ''

കുറുക്കൻ: "പിന്നങ്ങനെ എന്നല്ല ഞാൻ പറയുന്നത്. സ്നേഹമായി കഴിയണം. അതു തന്നെയാണ് നല്ലത്. എങ്കിലും ആർക്കാണ് അധികം ശക്തി എന്ന് അറിഞ്ഞിരിക്കണം."

കുട്ടൻ: "എന്തിന്?"

കുറുക്കൻ: "ശക്തി കുറഞ്ഞവൻ ശക്തി കൂടിയവൻ പറയുന്നതു കേട്ടു നടക്കണം."

മുട്ടൻ: "എപ്പോഴുമോ?"

കുറുക്കൻ: "അതെ, എപ്പോഴും. അതാണ് കാട്ടിലെ നിയമം."

കുറുക്കന്റെ സൂത്രം ഫലിച്ചു. കുട്ടനും മുട്ടനും ശക്തി പരീക്ഷിക്കാൻ സമ്മതിച്ചു. കുറുക്കൻ അതിനുള്ള ഒരുക്കങ്ങൾ ചെയ്തു. മൈതാനത്തിന്റെ നടുവിൽ ഒരു വരവരച്ചു. വരയുടെ ഒരു വശത്ത് മുട്ടനെ നിറുത്തി, മറുവശത്ത് കുട്ടനെയും. പിന്നെ അവരോടു പറഞ്ഞു: "രണ്ടുപേരും ഈ വരയിൽ നിന്ന് കുറെ പിന്നോട്ടു മാറണം. ഓടിവന്ന് തലകൊണ്ടു തമ്മിൽ മുട്ടണം. ആരു ജയിക്കും ആരു തോൽക്കും എന്നു നോക്കാം."

ആടുകൾ യുദ്ധത്തിന് ഒരുങ്ങിനിന്നു. കുറുക്കൻ 'ഒന്ന്, രണ്ട്, മൂന്ന്' എന്ന് എണ്ണി. ട്ടും. കുട്ടനും മുട്ടനും ഓടിവന്ന് ഊക്കോടെ മുട്ടി. പിന്നെയും ഒന്ന്, രണ്ട്, മൂന്ന്. ട്ടും വീണ്ടും. ഇങ്ങനെ ശണ്ഠ തുടർന്നു. ട്ടും . . . . . . ട്ടും . . . . . ട്ടും . . . . . . . . . കുട്ടന്റെയും മുട്ടന്റെയും നെറ്റി പിളർന്നു. ചോര കുടുകുടെ ഒഴുകി.

കുറുക്കന് സന്തോഷമായി. അവൻ വിചാരിച്ചു: "രണ്ടും ചത്തുപോകും. രണ്ടിനെയും എനിക്കു



**തിന്നാം. എന്നാൽ ഈ യുദ്ധം ഇപ്പോഴൊന്നും അവസാനിക്കുന്ന മട്ടില്ല. രണ്ടിനും നല്ല ബലമുണ്ട്. വാശിയും കുറവല്ല. എനിക്കാണെങ്കിൽ വല്ലാതെ വിശക്കുന്നു. ദാഹവും സഹിക്കാൻ വയ്യാ. തൽക്കാലം നിലത്തുവീണ ചോര നക്കിക്കുടിക്കാം."**

**കുറുക്കൻ ചോര നക്കുകയായിരുന്നു. ആടുകൾ ഇരുപുറത്തുനിന്നും ഓടിയടുത്തു. കുറുക്കൻ അതു കണ്ടില്ല. കുട്ടനും മുട്ടനും വരയിൽ എത്തി. ട്ടും! കുറുക്കൻ മുട്ടുകൊണ്ട് ചതഞ്ഞു ചത്തു.**

പുതിയ പദങ്ങൾ:—

| | |
|---|---|
| സ്നേഹം | സൂത്രം |
| ഒരുമിച്ച് | പരീക്ഷിക്കുക |
| തണൽ | ഒരുക്കം |
| കൊതിക്കുക | വശം |
| എതിർക്കുക | യുദ്ധം |
| രസിപ്പിക്കുക | ഊക്ക് |
| പതിവ് | നേരമ്പോക്ക് |
| ചങ്ങാതി | ശണ്ഠ |
| പിണങ്ങുക | വാശി |
| നിയമം | |

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

| | | |
|---|---|---|
| ഒരുമിച്ച് | പതിവ് | ഫലിക്കുക |
| കൊതിക്കുക | ചങ്ങാതി | ഊക്കോടെ |
| എതിർക്കുക | പിണങ്ങുക | ഒരുക്കം |
| രസിപ്പിക്കുക | സഹിക്കുക | |

II. വിപരീതപദമെഴുതുക;—

| | | |
|---|---|---|
| സന്തോഷം | പിന്നോട്ട് | കാണും |
| ഉണ്ടായിരുന്നു | ജയിക്കുക | കണ്ടില്ല |
| അടുത്ത് | അല്ല | കുറവല്ല |
| കുറഞ്ഞ | ഇല്ല | ബലമുണ്ട് |

III. ചേർത്തെഴുതുക:—

| | |
|---|---|
| തണൽ + ഇൽ | പതിവ് + ആക്കി |
| ഉണ്ടായിരുന്നു + ഇല്ല | വര + ഇൽ |

IV. പിരിച്ചെഴുതുക:—

നക്കിക്കുടിക്കുക    തുള്ളിച്ചാടുക    ബലമുണ്ട്

V. (1) കുറുക്കൻ ആടുകളെ തമ്മിൽ പിണക്കിയത് എന്തിനായിരുന്നു ?

(2) പിണക്കാൻ എന്തുചെയ്തു ?

(3) കുറുക്കൻ ആടുകളോട് എന്തുകൊണ്ട് എതിർത്തില്ല ?

(4) കുറുക്കന് അവസാനം എന്തുപറ്റി ?

(5) ഈ കഥയിൽനിന്നു കിട്ടുന്ന ഗുണപാഠം എന്ത് ?

പാഠം 9

## നമ്മുടെ രാജ്യം മലയാളം

പൊന്നോണത്തിൻ നാടേത് ?
പൂക്കൾ ചിരിക്കും മലയാളം.

പുത്തരിയുണ്ണും നാടേത് ?
പുഞ്ചകൾ വിളയും മലയാളം.

പാലാറൊഴുകും നാടേത് ?
നീലക്കാറണി മലയാളം.

വഞ്ചിപ്പാട്ടിൻ നാടേത് ?
തുഞ്ചൻ പുകഴും മലയാളം.

മംഗലമണിയും നാടേത് ?
തെങ്ങുകൾ തിങ്ങും മലയാളം.

നൻമകൾ നിറയും നാടേത് ?
നമ്മുടെ രാജ്യം മലയാളം.

[കൊച്ചുകുട്ടത്തി—തിരുനയിനാർകുറിച്ചി]

### അഭ്യാസം

ചേർച്ചനോക്കി ചേർക്കുക:—

I. വഞ്ചിപ്പാട്ടിൻ നാടേത് ?

തെങ്ങുകൾ തിങ്ങും മലയാളം
നീലക്കാറണി മലയാളം
പുഞ്ചകൾവിളയും മലയാളം
തുഞ്ചൻ പുകഴും മലയാളം

II. പൊന്നോണത്തിൻ നാടേത് ?

പുഞ്ചകൾ വിളയും മലയാളം
പൂക്കൾ ചിരിക്കും മലയാളം
നമ്മുടെ രാജ്യം മലയാളം
പാലാറൊഴുകും മലയാളം

## പാഠം 10

# കോഴി



ചിത്രത്തിൽ ഒരു പൂവൻകോഴിയെയും അതിന്റെ പിടയെയും കണ്ടില്ലേ? അവയുടെ കുഞ്ഞുങ്ങളുമുണ്ട് കൂടെ. പൂവൻ ആൺപക്ഷിയാണ്; പിട പെണ്ണും. പൂവനു പിടയെക്കാൾ അഴകുണ്ട്. ചുവന്ന പൂ ചൂടിയ തല, നിറപ്പകിട്ടുള്ള അങ്കവാല്, തൂങ്ങിക്കിടക്കുന്ന താട, എല്ലാംകൂടി എന്തൊരു ചന്തം! പിടക്കോഴിക്ക് താടയും അങ്കവാലുമില്ല. അതിന്റെ തലയിലെ പൂവ് ചെറുതാണുതാനും.

തത്ത, മൈന, പ്രാവ്, കോഴി, താറാവ് ഇവയാണ് നാം സാധാരണയായി വളർത്തുന്ന പക്ഷികൾ. തത്ത, മൈന, പ്രാവ് ഇവയെ വളർത്തുന്നത് വിനോദത്തിനുവേണ്ടിയാണ്. എന്നാൽ കോഴിയെയും താറാവിനെയും വളർത്തുന്നത് മുട്ടയ്ക്കും മാംസത്തിനും വേണ്ടിയാണ്. ഇവയുടെ മുട്ടയും മാംസവും നല്ല ആഹാരമാകുന്നു.

പിടക്കോഴി ദിവസേന ഒന്നുവീതം തുടർച്ചയായി ഇരുപതു ദിവസത്തോളം മുട്ടയിടും. പിന്നെ മൂന്നാഴ്ചയോളം മുട്ടയിടില്ല. അക്കാലത്ത് അത് മുട്ടക



ളുടെമേൽ അടയിരിക്കും. മുട്ടകൾക്ക് ചൂടേൽപിക്കാനാണ് അടയിരിക്കുന്നത്. ചൂടു തട്ടിയാലേ മുട്ട വിരിഞ്ഞ് കുഞ്ഞ് പുറത്തുവരികയുള്ളൂ. മുട്ടകൾ വിരിഞ്ഞാൽ പിടക്കോഴി പിന്നെയും മുട്ടയിട്ടു തുടങ്ങും.

മുട്ടവിരിഞ്ഞ് ഒന്നുരണ്ടു ദിവസം കഴിഞ്ഞാൽ മതി കുഞ്ഞുങ്ങൾ ആഹാരം കൊത്തിത്തിന്നും. ചെറിയ പുഴുക്കൾ, കൊച്ചുപ്രാണികൾ, ചിതൽ, തവിട് മുതലായവയാണ് അവയുടെ ആഹാരം. രണ്ടാഴ്ചകൊണ്ട് കുഞ്ഞുങ്ങൾക്ക് ചിറകു വളരും. പിന്നെ അവ തള്ളയുടെകൂടെ നടന്ന് ഭക്ഷണം സമ്പാദിച്ചുകൊള്ളും. എത്ര വേഗമാണ് അവ വളരുന്നത്! രണ്ടാഴ്ചകൊണ്ട് അവയുടെ കുട്ടിക്കാലം കഴിഞ്ഞുപോകുന്നു. മനുഷ്യക്കുഞ്ഞിനെ എത്രകാലമാണ് അച്ഛനമ്മമാർ തീറ്റിപ്പോറ്റുന്നത്!

കാലിലെ നഖങ്ങൾകൊണ്ട് കോഴി മണ്ണു മാന്തുന്നതു കണ്ടിട്ടില്ലേ? മണ്ണിനടിയിലുള്ള പുഴുക്കൾ, ചെറുപ്രാണികൾ, ധാന്യങ്ങൾ മുതലായവയ്ക്കു

വേണ്ടിയാണ് മണ്ണു ചികയുന്നത്. കോഴികൾ അവയ്ക്കുവേണ്ട ആഹാരത്തിന്റെ വലിയ പങ്ക് ഇങ്ങനെ സമ്പാദിച്ചുകൊള്ളും. പോരാത്തതിന് അവയെ വളർത്തുന്നവർ അരി, ഗോതമ്പ്, തവിട് മുതലായവ കൊടുക്കുകയും ചെയ്യും.

കഴുകൻ, പരുന്ത് തുടങ്ങിയ വലിയ പക്ഷികൾ കോഴിക്കുഞ്ഞുങ്ങളെ റാഞ്ചിക്കൊണ്ടുപോകും. ഈ ശത്രുക്കൾ വരുന്നതുകണ്ടാൽ പൂവൻ ഉടനെ ഉച്ചത്തിൽ കൂവും. അപ്പോൾ കുഞ്ഞുങ്ങൾ തള്ളയുടെ ചിറകി നടിയിൽ പോയൊളിക്കും. കുറുക്കൻ കോഴിയുടെ വലിയ ശത്രുവാണ്. തഞ്ചംകിട്ടിയാൽ അത് കോഴി കളെ പിടിച്ചുകൊണ്ടുപോകും. മിക്കവാറും രാത്രി യാണ് അത് ഈ പണി പറ്റിക്കുക. രാത്രി കോഴിക്കൂട് അടയ്ക്കാൻ മറക്കരുതേ!

നാടൻകോഴികൾക്കുപുറമെ നാം ഇപ്പോൾ വേറെയും പലതരം കോഴികളെ വളർത്തുന്നുണ്ട്.



വൈറ്റ്ലഗോൺ, ചീനക്കോഴി തുടങ്ങിയവയെ ഇന്ന് പല വീടുകളിലും കാണാം. വൈറ്റ്ലഗോൺ

മിക്കവാറും എല്ലാദിവസവും മുട്ടയിടും. എന്നാൽ അത് അടയിരിക്കുകയില്ല. പാകംപോലെ ചൂടേൽപ്പിച്ച് നാംതന്നെ മുട്ട വിരിയിക്കണം. ഈമുട്ടകളിൻമേൽ അടയിരിക്കാൻ നാടൻകോഴികളെ ഉപയോഗിക്കാറുണ്ട്.

മറ്റു പക്ഷികളെപ്പോലെ കോഴികൾക്ക് അധികം നേരം പറക്കാൻ കഴികയില്ല; അധികം ഉയരത്തിൽ പറക്കാനും കഴികയില്ല. വല്ല ആപത്തും നേരിടുമ്പോഴേ അവ അല്പമൊന്നു പറക്കുകയുള്ളു.

പൂവൻകോഴി വെളുപ്പാൻകാലത്ത് ഉണരും; തല ഉയർത്തിപ്പിടിച്ച് ഉച്ചത്തിൽ കൂവും; എല്ലാവരേയും വിളിച്ചുണർത്തും. കാലത്ത് കോഴി കൂവുന്നതു കേട്ടിട്ടില്ലേ? ഇല്ലെങ്കിൽ ഇനിയെങ്കിലും അതു കേൾക്കാൻതക്കവണ്ണം നേരത്തെ ഉണരണേ!

പുതിയ പദങ്ങൾ:—

അങ്കവാൽ, താട, താറാവ്, സാധാരണയായി, വിനോദം, ദിവസേന, തുടർച്ചയായി, ആഴ്ച, അടയിരിക്കുക, ചിതൽ, തവിട്, തീറ്റിപ്പോറ്റുക, മാന്തുക, ചികയുക, ഗോതമ്പ്, കഴുകൻ, റാഞ്ചുക, ശത്രു, തള്ള, മിക്കവാറും, പറ്റിക്കുക, പാകം, ഉപയോഗിക്കുക, കാലത്ത്, വെളുപ്പാൻകാലത്ത്, തക്കവണ്ണം, നേരത്തെ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

വിനോദം, ദിവസേന, ആഴ്ച, ശത്രു, പാകംപോലെ, ഉപയോഗിക്കുക, കാലത്ത്, വെളുപ്പാൻകാലത്ത്, നേരത്തെ, പണിപറ്റിക്കുക, കഴിഞ്ഞുപോകുക, വലിയ പങ്ക്

II. മാതൃകനോക്കി പൂരിപ്പിക്കുക:—

പൂവന് പിടയെക്കാൾ അഴകുണ്ട്.

നായ്ക്ക് മറ്റു ________ നന്ദിയുണ്ട്.

കഴുകൻ മറ്റു———ഉയരത്തിൽ പറക്കും.

ചൂടു തട്ടിയാലേ മുട്ട വിരിയുകയുള്ളൂ.

വെള്ളം———ദാഹം———

ഭക്ഷണം———വിശപ്പ്———

എത്രവേഗമാണ് അവ വളരുന്നത് !

എത്ര സ്നേഹ———അമ്മ കുഞ്ഞിനെ———

III. 'പിടയുടെ തലയിലെ പൂവ് ചെറുതാണുതാനും'— ഇതുപോലെ 'താനും' വരുന്ന വാക്യങ്ങൾ പറയുക.

IV. (1) 'പൂവൻകോഴിക്ക് പിടക്കോഴിയെക്കാൾ ഭംഗിയുണ്ട്'—കാരണമെന്ത് ?

(2) വിനോദത്തിനുവേണ്ടി വളർത്തുന്ന പക്ഷികൾ ഏവ ?

(3) കോഴിയെ എന്തിനുവേണ്ടി വളർത്തുന്നു ?

(4) എന്തിനാണ് പിടക്കോഴി അടയിരിക്കുന്നത് ?

(5) കോഴി എങ്ങനെ ആഹാരം സമ്പാദിക്കുന്നു ?

(6) പിടക്കോഴി തുടർച്ചയായി എത്ര ദിവസത്തോളം മുട്ടയിടും ?

(7) നാടൻകോഴികൾക്കു പുറമെ ഏതെല്ലാം ഇനം കോഴികളെ നാം വളർത്തുന്നു ?

(8) വൈറ്റ്ലഗോണിന്റെ മുട്ട എങ്ങനെ വിരിയിക്കുന്നു ?

(9) മറ്റു പക്ഷികളിൽനിന്ന് കോഴിക്കുള്ള പ്രധാന വ്യത്യാസമെന്ത് ?

---

## പാഠം 11

# കൊക്കും ഞണ്ടും

ഒരു കുളത്തിൽ കുറെ ഞണ്ടുകളും മത്സ്യങ്ങളും സുഖമായി പാർത്തിരുന്നു. അടുത്തുതന്നെ ഒരു മരത്തിൽ ഒരു കൊക്കും താമസിച്ചിരുന്നു. കൊക്ക് എന്നും കുളത്തിന്റെ കരയിൽ ചെന്നിരിക്കും. തരം കിട്ടിയാൽ മത്സ്യങ്ങളെയും ഞണ്ടുകളെയും പിടിച്ചു തിന്നും. വയറുനിറഞ്ഞാൽ തന്റെ പാർപ്പിടത്തിലേക്കു പറന്നുപോകും.

ഇങ്ങനെ കുറെക്കാലം കഴിഞ്ഞു. കൊക്കിനു വയസ്സായി. ഇരപിടിക്കാൻ കഴിയാതായി. അതു പറന്ന് അടുക്കുമ്പോഴേയ്ക്ക് ഞണ്ടുകളും മത്സ്യങ്ങളും വെള്ളത്തിൽ മുങ്ങിയൊളിക്കും. കൊക്കു പട്ടിണിയായി. അപ്പോൾ അതിന് ഒരു കൗശലം തോന്നി.



ഒരുദിവസം അതു കരഞ്ഞുകൊണ്ടു കുള ത്തിൻെറ തീരത്ത് ഇരിപ്പായി. ഞണ്ടുകളും മത്സ്യ ങ്ങളും മെല്ലെ അടുത്തുചെന്നു. അപ്പോഴും കൊക്ക് അനങ്ങിയില്ല. കരച്ചിൽതന്നെ കരച്ചിൽ. അതുകണ്ട് ഞണ്ടുകളുടെ തലവൻ ചോദിച്ചു:

"കൊക്കമ്മാമാ എന്തിനാണ് ഇങ്ങനെ കരയു ന്നത്? വിശക്കുന്നു, അല്ലേ? ഞങ്ങളെ പിടിച്ചു തിന്നാൻ ഇനി തരമാവില്ല."

"ഞങ്ങളെ കിഴവന് തൊടാൻ കിട്ടില്ല," എന്ന് മത്സ്യങ്ങളും പറഞ്ഞു. അവ വെള്ളത്തിൽ മുങ്ങി പ്പൊങ്ങി വിരുതുകാട്ടി.

അപ്പോൾ കൊക്ക് വിങ്ങിക്കരഞ്ഞുകൊണ്ടു പറഞ്ഞു: "നിങ്ങൾ എൻെറ സത്യം അറിയുന്നില്ല. വിശന്നിട്ടല്ല ഞാൻ കരയുന്നത്. നിങ്ങളെ കൊന്നു തിന്നണം എന്ന ആശയും ഇപ്പോൾ എനിക്കില്ല. പണ്ടു ഞാൻ നിങ്ങളെ ഉപദ്രവിച്ചിട്ടുണ്ട്. മഹാ പാപം! ഇപ്പോൾ അതോർത്ത് ഞാൻ വ്യസനിക്കുക യാണ്." ഞണ്ടു ചോദിച്ചു: "അതുകൊണ്ടാണോ അമ്മാമൻ കരയുന്നത്?"

കൊക്ക്: വേറെയും കാരണമുണ്ട്. പറയാം. ഇന്നലെ രാത്രി രണ്ടു മുക്കുവൻമാർ ഈ വഴി പോയിരുന്നു. അവർ എന്താണു പറഞ്ഞത് എന്ന് അറിയാമോ?

ഞണ്ട്: ഇല്ല, ഞങ്ങളൊന്നും കേട്ടില്ല.

കൊക്ക്: എങ്ങനെ കേൾക്കും? അന്തിയാകുമ്പോ ഴേക്ക് നിങ്ങളെല്ലാം ഉറങ്ങിക്കഴിയും. എനിക്കുണ്ടോ ഉറക്കം? വയസ്സായില്ലേ?

മത്സ്യങ്ങളുടെ തലവൻ ചോദിച്ചു: എന്തോ അവർ പറഞ്ഞത്?

കൊക്ക്: അതു കേട്ടാൽ നിങ്ങൾ പേടിച്ചു വിറയ്ക്കും. ആ ദുഷ്ടൻമാർ പറകയാണ്, "ഈ കുളത്തിൽ ഒരുപാടു ഞണ്ടും മത്സ്യവും ഉണ്ട്. വെള്ളം കുറച്ചൊന്നു താഴട്ടെ. എല്ലാറ്റിനേയും വല വീശി പിടിച്ചുകൊണ്ടുപോകണം."

മത്സ്യങ്ങൾ ഇതുകേട്ടു നടുങ്ങി. "അമ്മാമാ, ഞങ്ങളെ രക്ഷിക്കണേ!" എന്ന് അവ കൂട്ടത്തോടെ നിലവിളിച്ചു. അപ്പോൾ കൊക്കു പറഞ്ഞു: "ഞാൻ പറയുന്നതു കേൾക്കുമെങ്കിൽ നിങ്ങൾക്കു രക്ഷപ്പെടാം. ഇവിടെനിന്ന് കുറച്ചകലെ ഒരു അമ്പലക്കുളമുണ്ട്. ഞാൻ നിങ്ങളെ അവിടെ കൊണ്ടുപോയാക്കാം. അവിടെ ആരും മീൻ പിടിക്കാൻ വരില്ല."

മത്സ്യങ്ങൾ ചാടിപ്പുറപ്പെട്ടു. കൊക്ക് കുറെ മീനുകളെ കൊത്തിയെടുത്തുകൊണ്ടു പറന്നു. അല്പസമയംകഴിഞ്ഞ് തിരിച്ചുവന്നു. പിന്നെയും കുറെ മത്സ്യങ്ങളെ എടുത്തു പറന്നു. അന്ന് അന്തിയാകുന്നതുവരെ കൊക്കിന് ഇതുതന്നെയായിരുന്നു പരിപാടി.

ഞണ്ടുകളുടെ തലവന് സംശയം തോന്നി. ഇതിൽ എന്തോ ചതിയുണ്ട് എന്ന് അവൻ സംശയിച്ചു. പിറ്റേന്നും കൊക്കു വന്നു. അപ്പോൾ ഞണ്ടു പറഞ്ഞു: "അമ്മാമാ, ഞങ്ങളെമാത്രം ഇവിടെ ഇട്ടേച്ചു പോകയാണോ? ഇന്നലെ മുഴുവൻ മത്സ്യങ്ങളെ കൊണ്ടുപോയില്ലേ? ഇന്ന് ഞങ്ങളെ കൊണ്ടുപോകണം. ഞങ്ങൾ രണ്ടുകൂട്ടരും അമ്മാമന് ഒരുപോലെയല്ലേ?"

കൊക്കിനു വളരെ സന്തോഷമായി. അതിനു മത്സ്യം തിന്നുമടുത്തിരുന്നു. അത് ചിരിച്ചുകൊണ്ടു പറഞ്ഞു: "മത്സ്യങ്ങൾ എന്നെ വിശ്വസിച്ച് ആദ്യമേ പുറപ്പെട്ടു. നിങ്ങൾ സംശയിച്ചു നിന്നു. ഇപ്പോൾ സംശയം തീർന്നുവോ?"

ഞണ്ട്: എന്റെ കൂട്ടുകാർക്ക് ഇപ്പോഴും സംശയം തീർന്നിട്ടില്ല. അമ്മാമൻ എന്നെ ആദ്യം കൊണ്ടുപോകണം. അപ്പോൾ അവർക്ക് ധൈര്യംവരും. വഴിയേ അവർ വന്നു കൊള്ളും."

കൊക്ക് ഞണ്ടിനെ കൊത്തിയെടുക്കാൻ അടുത്തു. "വേണ്ട, ഞാൻ അമ്മാവന്റെ കഴുത്തിൽ ഇരുന്നു കൊള്ളാം," എന്നായി ഞണ്ട്. കൊക്ക് സമ്മതിച്ചു. ഞണ്ടിനെ കഴുത്തിൽ ചുമന്നുകൊണ്ട് പറന്നു. നേരെ തന്റെ പാർപ്പിടത്തിൽ ചെന്നുകയറി. ഞണ്ട് ചുറ്റും ഒന്നു നോക്കി. അപ്പോൾ കണ്ട കാഴ്ച ഭയങ്കരമായിരുന്നു. ആ മരത്തിന്റെ ചുവട്ടിൽ ചുറ്റും മത്സ്യങ്ങളെ ഉണക്കാനിട്ടിരിക്കുന്നു. കുറെ എണ്ണത്തിന്റെ എല്ലുകൾ ഒരുഭാഗത്ത് കിടക്കുന്നുണ്ട്. ഞണ്ടിനു കാര്യം മനസ്സിലായി. അത് ശത്രുവിന്റെ കഴുത്തിൽ മുറുകെപ്പിടിച്ചു. കൂർത്ത നഖങ്ങൾ കുത്തിയിറക്കി.

"അയ്യോ! അയ്യോ! എന്നെ കൊല്ലരുതേ!" എന്ന് കൊക്കു നിലവിളിച്ചു.

"ദ്രോഹി! നീ എത്ര പാവങ്ങളെ കൊന്നു?" എന്ന് ഞണ്ടു കയർത്തു. "ഞാൻ മത്സ്യങ്ങളെയല്ലേ കൊന്നത്? ഞണ്ടുകളെയല്ലല്ലോ? ഞണ്ടുകളും മത്സ്യങ്ങളും രണ്ടു വർഗ്ഗമല്ലേ?" എന്ന് കൊക്കു ചോദിച്ചു.

ഞണ്ടു പറഞ്ഞു: "ഞങ്ങൾ രണ്ടു വർഗ്ഗമായിരിക്കാം. എന്നാൽ വളരെക്കാലമായി ഒരേ കുളത്തിൽ ഒരുമിച്ചു ജീവിച്ചുപോരുന്നവരാണ്. നീ ഞങ്ങളുടെ പൊതുശത്രുവാണ്. നിന്നെ ഞാൻ വിടില്ല." ഞണ്ട് നഖങ്ങൾ ഇറുക്കി കൊക്കിന്റെ കഴുത്തു പിളർന്നു. കൊക്ക് ചത്തുപോയി. ഞണ്ട് കുളത്തിലേക്കു മടങ്ങി.

പുതിയ പദങ്ങൾ:—

പട്ടിണി, ഇരിപ്പ്, തലവൻ, കിഴവൻ, മുങ്ങിപ്പൊങ്ങുക, വിരുതുകാട്ടുക, ഉപദ്രവിക്കുക, മഹാപാപം, ഓർക്കുക, വ്യസനിക്കുക, മുക്കുവൻ, ദുഷ്ടൻ, കൂട്ടത്തോടെ, രക്ഷപ്പെടുക, അമ്പലം, അല്പസമയം, പരിപാടി, സംശയം, പിറ്റേന്ന്, ഇന്നലെ, മടുക്കുക, വിശ്വസിക്കുക, കഴുത്ത്, പാർപ്പിടം, ചുറ്റും, കാര്യം, മുറുകെ, ദ്രോഹി, കാരണം, വർഗ്ഗം, പൊന്തു, ഇറുക്കുക.

## അഭ്യാസം

I. വാക്യങ്ങളിൽ ഉപയോഗിക്കുക:—

പട്ടിണി, തലവൻ, കിഴവൻ, വിങ്ങിക്കരയുക, ഉപദ്രവിക്കുക, ഓർക്കുക, വ്യസനിക്കുക, കൂട്ടത്തോടെ, രക്ഷപ്പെടുക, അല്പസമയം, സംശയം, മടുക്കുക, ജീവിക്കുക.

II. തെറ്റു തിരുത്തുക:—

അവൻ ഇന്നലെ വരും, അവൻ നാളെ വന്നു.
മരുന്നു കഴിച്ചു; തലേന്നു രോഗം മാറി.
ദോശയുണ്ടാക്കാൻ പിറ്റേന്നുതന്നെ മാവ് അരച്ചു വയ്ക്കണം.

III. (1) മത്സ്യങ്ങളെയും ഞണ്ടുകളെയും പിടിച്ചു കൊണ്ടുപോകാൻ കൊക്കു പ്രയോഗിച്ച കൗശലം എന്ത് ?

(2) ആരാണ് കൊക്കിന്റെ വാക്കു വിശ്വസിച്ച് ആദ്യമേ പുറപ്പെട്ടത് ?

(3) പിറ്റേന്ന് ഞണ്ടുകളുടെ തലവൻ എന്തിനാണ് തന്നെ കൊണ്ടുപോകാൻ കൊക്കിനോടു പറഞ്ഞത് ?

(4) ഞണ്ട് കൊക്കിന്റെ കഴുത്തിൽ കയറിയിരുന്നത് എന്തിന് ?

(5) കൊക്കിന്റെ പാർപ്പിടത്തിൽ എത്തിയപ്പോൾ ഞണ്ട് എന്താണു കണ്ടത് ?

(6) മത്സ്യങ്ങളും ഞണ്ടുകളും രണ്ടു വർഗ്ഗമാണ് എന്ന് കൊക്ക് എന്തിനു പറഞ്ഞു ?

(7) അതിന് ഞണ്ട് എന്തു മറുപടി പറഞ്ഞു ?

---

## പാഠം 12

# തെങ്ങ്



നമ്മുടെ നാട്ടിൽ ധാരാളമായി കണ്ടുവരുന്ന ഒരു ഫലവൃക്ഷമാണ് തെങ്ങ്. കടലോരപ്രദേശങ്ങളിലാണ് അത് നന്നായി വളരുന്നത്. മണലും ഉപ്പും കലർന്ന മണ്ണ് തെങ്ങുകൃഷിക്ക് വളരെ പറ്റിയതാണ്. തെങ്ങ് ഒറ്റത്തടിയായി വളരുന്ന വൃക്ഷമാണ്. അതിന് കൊമ്പുകളും ചില്ലകളുമില്ല. എന്നാൽ തലയ്ക്കൽ നാലുഭാഗത്തേക്കും നീണ്ടു പടർന്നു നിൽക്കുന്ന മടലുകളുണ്ട്. അവയ്ക്കിടയിൽ തിങ്ങിനിൽക്കുന്ന നാളികേരക്കുലകൾ കാണാൻ എന്തു കൗതുകമാണെന്നോ! നിങ്ങൾ തെങ്ങിന്റെ

പൂക്കുല കണ്ടിട്ടില്ലേ? കുലയിലെ പൂക്കളാണ് വളർച്ച പൂർത്തിയാകുമ്പോൾ നാളികേരങ്ങളായി ത്തീരുന്നത്. കുറെ പൂക്കൾ കൊഴിഞ്ഞുപോകും. കൊച്ചങ്ങാപ്രായത്തിൽ ചില കായ്കളും കൊഴി ഞ്ഞുപോകും. ഇളംപ്രായത്തിലുള്ള നാളികേരമാണ് കരിക്ക്. ഇളനീർ എന്നും അതിനു പേരുണ്ട്. പച്ച, ഇളംചുവപ്പ്, മഞ്ഞ എന്നീ പല നിറത്തിലും നിങ്ങൾ തേങ്ങ കണ്ടിരിക്കും. ഇവ പലയിനം തെങ്ങുകളുടെ കായ്കളാണ്.

പൊക്കം കൂടിയവ, കുറഞ്ഞവ എന്നിങ്ങനെ തെങ്ങുകളെ രണ്ടായി തരംതിരിക്കാം. അടുത്തകാലം വരെ കേരളത്തിൽ സാധാരണയായി വളർത്തിയിരു ന്നത് പൊക്കം കൂടിയ ഇനമാണ്. തൈ നട്ടിട്ട് എട്ടു പത്തു കൊല്ലം കഴിയണം ഈ ഇനം കായ്ച്ചുതുട ങ്ങാൻ. എന്നാൽ ഇത് അറുപതുകൊല്ലത്തോളം നന്നാ യി ഫലം തരും. നൂറുകൊല്ലത്തോളം നശിക്കാതെ നിൽ ക്കുകയും ചെയ്യും. നല്ലപോലെ വളമിട്ടാൽ കൊല്ലം തോറും ഒരു തെങ്ങിൽനിന്ന് നൂറ്റിയമ്പതോളം തേങ്ങ കിട്ടും. പൊക്കം കുറഞ്ഞ ഇനം മൂന്നോ നാലോ കൊല്ലംകൊണ്ട് കായ്ച്ചുതുടങ്ങും. ഒന്നിടവിട്ടുള്ള കൊല്ലങ്ങളിൽ ധാരാളം കായ്ക്കും. എന്നാൽ ഏതാ ണ്ടു മുപ്പതുകൊല്ലം കഴിഞ്ഞാൽ കായ് കുറയും. അമ്പതുകൊല്ലത്തിലധികം ഈ മരം നിൽക്കുകയു മില്ല. ഇതിൻെറ കൊപ്ര വലിയ തെങ്ങിൻെറ കൊപ്ര യോളം ഗുണമുള്ളതല്ല.

പൊക്കം കൂടിയതും കുറഞ്ഞതുമായ ഈ ഇനങ്ങ ളിൽനിന്ന് ഇപ്പോൾ ഒരുതരം പുതിയ തൈ ഉണ്ടാക്കി വരുന്നു. ഇത് പൊക്കത്തിൽ ഇടത്തരമാണ്; ഗുണ ത്തിൽ മേത്തരവും. ഈ ഇനം നാലു കൊല്ലംകൊണ്ടു ഫലം തരും. ഉയരംകൂടിയ തെങ്ങിനെപ്പോലെ വളരെക്കാലം നശിക്കാതെ നിൽക്കും. ഇതിൻെറ കൊപ്ര നല്ലതാണുതാനും.

നമുക്ക് പലതരത്തിലും ഉപകരിക്കുന്ന ഒരു വൃക്ഷമാണ് തെങ്ങ്. ഇളനീർ ഒരു നല്ല പാനീയമാണ്. എന്തു മധുരം! എന്തു കുളിർമ! കറികളിലും പലഹാരങ്ങളിലും നാളികേരം ചേർക്കുമ്പോൾ എന്തു രുചിയാണ്! തേങ്ങാപ്പാൽ ചേർത്ത പായസത്തിൻെറ സ്വാദ് ഒന്നു വേറെതന്നെയാണ്.

ഉണങ്ങിയ തേങ്ങാക്കഴമ്പാണ് കൊപ്ര. അത് ആട്ടിയാണ് വെളിച്ചെണ്ണ എടുക്കുന്നത്. വെളിച്ചെണ്ണ പലതിനും ഉപയോഗിക്കുന്നു എന്ന് നിങ്ങൾക്കറിയാമല്ലോ? ചില ഉപയോഗങ്ങൾ പറയൂ. കേൾക്കട്ടെ.

തേങ്ങയുടെ തൊണ്ടിൽനിന്നു കിട്ടുന്ന നാരാണ് ചകിരി. തൊണ്ടു വെള്ളത്തിലിട്ടു ചീയിക്കും. പിന്നെ തല്ലി നാരെടുക്കും. ചകിരികൊണ്ട് കയർ, പായ്, മെത്ത, ബ്രഷ് മുതലായ സാധനങ്ങൾ ഉണ്ടാക്കുന്നു. ഇത് കേരളത്തിലെ ഒരു പ്രധാന തൊഴിലാണ്. ചിരട്ട, കൊതുമ്പ്, ഓല, മടൽ, തൊണ്ട് ഇവയെല്ലാം വിറകായി ഉപയോഗിക്കാം. മൂത്ത തെങ്ങിൻെറ തടി പുരപണിയാൻ കൊള്ളാം. ഓല മെടഞ്ഞ് പുരമേയാം. ചിരട്ടകൊണ്ട് കൗതുകം തോന്നിക്കുന്ന പല സാധനങ്ങളും ഉണ്ടാക്കാം. ചുരുക്കത്തിൽ തെങ്ങിൻെറ എല്ലാഭാഗങ്ങളും നമുക്ക് ഉപകരിക്കുന്നു. അതിനാൽ ഭൂമിയിലെ കല്പവൃക്ഷമാണ് തെങ്ങ് എന്നു പറയാറുണ്ട്.

പുതിയ പദങ്ങൾ:—

ഫലവൃക്ഷം, കടലോരപ്രദേശം, ചില്ല, നാളികേരം, പൂർത്തി, കൊഴിയുക, കൊച്ചങ്ങ, കരിക്ക്, ഇളനീർ, പാനീയം, കുളിർമ, ഏതാണ്ട്, പൊക്കം, ഇടത്തരം, മേത്തരം, ഉപകരിക്കുക, പലഹാരം, കഴമ്പ്, കൊപ്ര, വെളിച്ചെണ്ണ, ഉപയോഗം, തൊണ്ട്, മെത്ത, ബ്രഷ്, ചിരട്ട, കൊതുമ്പ്, മൂത്ത, മെടയുക, ഭാഗം, ചുരുക്കത്തിൽ, കല്പവൃക്ഷം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

ഫലവൃക്ഷം, കൗതുകം, കൊഴിയുക, ഗുണം, മേത്തരം, ഇടത്തരം, ഉപകരിക്കുക, രുചി.

II. 'തരംതിരിച്ച്', ഏതാണ്ട്, കൊല്ലംതോറും'—ഈ പദങ്ങളിൽ ഒന്ന് താഴെ കൊടുത്ത വാക്യങ്ങളിൽ ചേരുംപടി ചേർക്കുക:—

(1) ഈ കുലയിൽ നൂറു പഴം ഉണ്ട്.

(2) ഓണം വരും.

(3) കടയിൽ പഴുത്ത അടയ്ക്കയും പച്ച അടയ്ക്കയും വില്ക്കാൻ വച്ചിട്ടുണ്ട്.

III. (1) തെങ്ങുകൃഷിക്കു പറ്റിയ മണ്ണ് ഏത്?

(2) കടലോരപ്രദേശങ്ങളിൽ തെങ്ങ് നന്നായി വളരുന്നത് എന്തുകൊണ്ട്?

(3) ഒറ്റത്തടിയായി വളരുന്ന ചില വൃക്ഷങ്ങളുടെ പേർ പറയുക.

(4) ഏതാണ് നാളികേരമായിത്തീരുന്നത്?

(5) നാളികേരംകൊണ്ടുള്ള ഉപയോഗങ്ങൾ ഏവ?

(6) പുതിയ ഇനം തെങ്ങിന്റെ ഗുണങ്ങൾ പറയുക.

---

## പാഠം 13

# തോറ്റോടിയ പട



ഉള്ളത്തിൽ ബ്ഭയമേറുകമൂലം
വെള്ളത്തിൽച്ചിലർ ചാടിയൊളിച്ചു.
വള്ളിക്കെട്ടുകൾതോറും ചെന്നതി-
നുള്ളിൽപ്പുക്കിതു പലജനമപ്പോൾ.
മണ്ണിൽപ്പലപല കുഴിയുണ്ടാക്കി-
പ്പൊണ്ണൻമാർ ചിലരവിടെയൊളിച്ചു.
കണ്ണുമടച്ചു പുതച്ചു കിടന്നൊരു-
വണ്ണമുറക്കവുമങ്ങുതുടങ്ങി.
കൊമ്പുകുഴൽക്കാർ ചെണ്ടക്കാരും
അമ്പുഭയപ്പെട്ടോടി നടന്നാർ.
കൊമ്പൻമാരുടെ കൊമ്പുമരത്തിൻ-
കൊമ്പുതടഞ്ഞിട്ടമ്പതു ഭിന്നം.
മദ്ദളമരയിലുറപ്പിച്ചീടിന
വിദ്വാനോടുക പാരം ദണ്ഡം.

മദ്ദളമൊരു ദിശികാട്ടിലെറിഞ്ഞി-
ട്ടദ്ദിക്കിന്നഥ ധാവതി ചെയ്തു.
ഒരുഭാഗത്തെത്തോലുപൊളിച്ചി-
ട്ടൊരുവൻ ചെണ്ടയ്ക്കകമേ പുക്കാൻ.
പെരുവഴിതന്നിലുരുണ്ടു തിരിച്ചാൻ
പെരുതായുള്ളൊരു ചെണ്ടക്കാരൻ.

ഘോഷയാത്ര] [കുഞ്ചൻ നമ്പ്യാർ.

## അഭ്യാസം

I. ചേർച്ചനോക്കി ചേർക്കുക:—

| | |
|---|---|
| വെള്ളത്തിൽച്ചിലർ ചാടിയൊളിച്ചു | പൊണ്ണൻമാർ ചിലരവിടെയൊളിച്ചു. |
| മണ്ണിൽപ്പലപല കുഴിയുണ്ടാക്കി | മദ്ദളമരയിലുറപ്പിച്ചീടിന |
| കൊമ്പുതടഞ്ഞിട്ട-മ്പതു ഭിന്നം | കൊമ്പൻമാരുടെ കൊമ്പുമരത്തിൻ |
| വിദ്വാനോടുകപാരം ദണ്ഡം | ഉള്ളത്തിൽ ബ്ഭയമേറുക മൂലം |

II. കവിവാക്യത്തിൽ ഉത്തരം പറയുക:—

(1) ആർക്കാണ് ഓടാൻ വളരെ പ്രയാസം നേരിട്ടത്?

(2) ചെണ്ടക്കാരൻ എങ്ങനെ ഒളിച്ചോടി?

III. 'കൊമ്പുതടഞ്ഞിട്ടമ്പതു ഭിന്നം'—ഏത്? ഏതിൻ്റെ കൊമ്പു തടഞ്ഞിട്ട്?

IV. ചൊല്ലാൻ ഏറ്റവും രസമുള്ള രണ്ടു വരി ഏത്?

## പാഠം 14

# മൂന്നു മത്സ്യങ്ങൾ

ഒരു കുളത്തിൽ മൂന്നു മത്സ്യങ്ങൾ ഉണ്ടായിരുന്നു. കണ്ണൻ, തണ്ടൻ, മണ്ടൻ എന്നായിരുന്നു അവയുടെ പേർ. കണ്ണൻ ഏതുകാര്യവും മുൻകൂട്ടി കാണും. കരുതലോടെ പ്രവർത്തിക്കും. തണ്ടൻ കേമനായിരുന്നു. വേണ്ടത് അപ്പപ്പോൾ അവനു തോന്നും. എന്നാൽ തന്റെ കഴിവിനെക്കുറിച്ച് അവൻ വളരെ അഹങ്കരിച്ചു. അതിനാൽ അവന് തണ്ടൻ എന്ന പേർ കിട്ടി. മണ്ടന് ബുദ്ധിയും യുക്തിയും കുറവായിരുന്നു. മുൻകരുതൽ ഉണ്ടായിരുന്നതുമില്ല. എന്നാൽ അഹങ്കാരത്തിന് ഒരു കുറവും ഇല്ലായിരുന്നു.

ഒരു ദിവസം രണ്ടു മുക്കുവൻമാർ ആവഴി പോകയായിരുന്നു. ഒരാൾ മറ്റെയാളോടു പറഞ്ഞു: "ഓ! ഈ കുളത്തിലെ വെള്ളം വളരെ താണുകഴിഞ്ഞല്ലോ! നാളെ നമുക്ക് ഇങ്ങോട്ടു വരാം. ഈ കുളത്തിൽ നല്ല മത്സ്യങ്ങൾ ധാരാളമുണ്ട്. കണ്ടില്ലേ കളിച്ചുപുളയ്ക്കുന്നത് ?"

മുക്കുവൻമാർ പോയ ഉടനെ കണ്ണൻ പറഞ്ഞു: "ചങ്ങാതിമാരേ അവർ പറഞ്ഞതുകേട്ടില്ലേ? ഇന്നു രാത്രിതന്നെ നമുക്ക് ഇവിടെനിന്നു രക്ഷപ്പെടണം."

തണ്ടൻ ഒന്നു പൊട്ടിച്ചിരിച്ചു. പിന്നെ ഇങ്ങനെ പറഞ്ഞു:

"കണ്ണൻ എന്ന പേര് നിനക്കു ചേരില്ല. നീയൊരു പൊണ്ണനാണ്, പേടിത്തൊണ്ടൻ. മുക്കുവൻമാർ വരും എന്നു കേൾക്കുമ്പോഴേക്ക് ഇങ്ങനെ ഭയപ്പെടുകയോ? വന്നാലെന്താ? എന്നെ പിടിക്കാൻ കിട്ടില്ല, തീർച്ച. വലയിൽപ്പെടാതെ കഴിക്കാനുള്ള

പല വേലകളും എനിക്കറിയാം. അതിൽ ഏതു വേണമെന്ന് അപ്പോൾ തോന്നും."

കണ്ണൻ പറഞ്ഞു: "തണ്ടൻ എന്ന പേർ നിനക്കു നല്ലവണ്ണം ചേരും. ഇത്ര ഗർവു വേണ്ട. നീ വന്നാലും വന്നില്ലെങ്കിലും ഞാൻ പോകുന്നു. ഞാൻ നിന്നെപ്പോലെ മിടുക്കനെല്ല; ഒരു പാവമാണ്. പൊണ്ണനെന്നോ പേടിത്തൊണ്ടനെന്നോ ഇഷ്ടംപോലെ വിളിച്ചോ."

മണ്ടൻ കോട്ടുവായിട്ടുകൊണ്ടു പറഞ്ഞു: "അണ്ണൻ പോവുകയാണെങ്കിൽ പോണം; ഞാനും വരുന്നില്ല. ആ മുക്കുവൻമാർ നാളെ വരില്ല എന്നാണ് എനിക്കു തോന്നുന്നത്. വഴിക്കു വേറെ എത്ര കുളമുണ്ട്."

കണ്ണൻ അന്നു രാത്രിതന്നെ ഓവുചാലിലൂടെ വേറൊരു കുളത്തിലേക്കു പോയി. 'പേടിത്തൊണ്ടൻ' എന്നു തണ്ടനും മണ്ടനും അവനെ പരിഹസിച്ചു.



പിറ്റേന്ന് മുക്കുവൻമാർ വന്നു; കുളത്തിലിറങ്ങി വലവീശി. തണ്ടനും മണ്ടനും വല്ലാതെ കുഴങ്ങി.

അപ്പോൾ തണ്ടന് ഒരു സൂത്രം തോന്നി. ചത്ത പോലെ അവൻ വെള്ളത്തിൻമേൽ മലർന്നു കിടന്നു. മുക്കുവൻമാർ ആ മത്സ്യത്തെ എടുത്തു കരയിൽ വച്ചു. പിന്നെയും കുളത്തിലിറങ്ങി. ആ തക്കം നോക്കി തണ്ടൻ അടുത്തുള്ള വയലിലേക്ക് ഒരു ചാട്ടം! അവൻ ചേറ്റിൽ ഒളിച്ചു കിടന്നു.

പാവം, മണ്ടൻ വലയിൽ കുടുങ്ങി. മുക്കുവൻമാർ അവനെ പിടിച്ചുകൊണ്ടുപോയി. അവർ പോയി കഴിഞ്ഞു എന്നു തീർച്ചയായപ്പോൾ തണ്ടൻ കുളത്തിലേക്കു മടങ്ങിച്ചെന്നു.

പുതിയ പദങ്ങൾ:—

മുൻകൂട്ടി, കരുതൽ, പ്രവർത്തിക്കുക, കേമൻ, കഴിവ്, അഹങ്കരിക്കുക, ബുദ്ധി, യുക്തി, മുൻകരുതൽ, ഇങ്ങോട്ട്, കളിച്ചുപുളയ്ക്കുക, ചേരും, പേടിത്തൊണ്ടൻ, ഭയപ്പെടുക, തീർച്ച, വേല, ഗർവ്, പൊണ്ണൻ, കോട്ടുവായ്, ഓവുചാൽ, പരിഹസിക്കുക, ചേറ്.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—
മുൻകരുതൽ, കേമൻ, പൊട്ടിച്ചിരിക്കുക, ചേരും, ഭയപ്പെടുക, പരിഹസിക്കുക, ഇങ്ങോട്ട്, അങ്ങോട്ട്, എങ്ങോട്ട്.

II. ചേർത്തെഴുതുക:—

കഴിവിനെ+കുറിച്ച്, ചേറ്+ഇൽ, ഇല്ല+എങ്കിലും.

III. (1) ഏതു മത്സ്യമാണ് മുൻകരുതലോടെ പ്രവർത്തിച്ചത്?

(2) ആരാണ് കൗശലക്കാരൻ?

(3) ''മണ്ടന് ആ പേർ നല്ലവണ്ണം യോജിക്കും''— എന്തുകൊണ്ട്?

(4) തണ്ടൻ എങ്ങനെ രക്ഷപ്പെട്ടു?

(5) ആപത്തു വരുമെന്ന് അറിഞ്ഞാൽ നിങ്ങൾ ഏതു മത്സ്യത്തെപ്പോലെയാണ് പ്രവർത്തിക്കുക?

---

പാഠം 15

## ജാതി! അതിന് ഒര്
## അർത്ഥവുമില്ല

ഭഗവാൻ ബുദ്ധൻ ഒരു രാജകുമാരനായാണ് ജനിച്ചത്. എല്ലാ സുഖങ്ങളുമുള്ള കൊട്ടാരത്തിൽ അദ്ദേഹം വളർന്നു. എന്നാൽ മനുഷ്യരും മറ്റു ജീവികളും അനുഭവിക്കുന്ന സങ്കടങ്ങൾ ഓർത്തോർത്ത് രാജകുമാരൻ ദുഃഖിച്ചു. ദാരിദ്ര്യം, രോഗം, മരണം, ഇങ്ങനെ എന്തെല്ലാം ദുഃഖങ്ങൾ! ശക്തി കൂടിയ ജന്തുക്കൾ പാവങ്ങളെ കൊന്നുതിന്നുന്നു. മനുഷ്യരും അന്യോന്യം ഹിംസിക്കുന്നു. എവിടെ നോക്കിയാലും കഷ്ടപ്പാടുതന്നെ. ഭഗവാൻ തേങ്ങിക്കരഞ്ഞു. ഒടുവിൽ അരമനവിട്ട് ഓടിപ്പോയി. കാട്ടിലിരുന്ന് തപസ്സു ചെയ്തു. ഊണും ഉറക്കവും ഉപേക്ഷിച്ചു. ഒരുതുള്ളി വെള്ളംപോലും കുടിക്കാതെ എപ്പോഴും തപസ്സു ചെയ്തു.

കാട്ടിൽ ആടുകളെ മേച്ചുനടന്നിരുന്ന ഒര് ഇടയൻ ഇത് എന്നും കാണുമായിരുന്നു. എന്നാൽ അവൻ ഭഗവാൻെറ അടുത്തു ചെല്ലാൻ ധൈര്യപ്പെട്ടില്ല. അവൻ താണജാതിയിൽപ്പെട്ടവനായിരുന്നു. അക്കാലത്ത് ജാതിയുടെ കെടുതികൾ ഭയങ്കരമായിരുന്നു.

കുറെ മാസങ്ങൾ കഴിഞ്ഞു. വേനൽക്കാലം വന്നു. ഭഗവാൻ തപസ്സുകൊണ്ട് വാടിത്തളർന്നു. ഒടുവിൽ ബോധംകെട്ട് നിലത്തുവീണു. ഇടയൻ അതു കണ്ടു. സംശയിച്ചുസംശയിച്ച് അവൻ ഭഗവാൻെറ അടുത്തു ചെന്നു. ശ്വാസമുണ്ട്! മരിച്ചിട്ടില്ല!

ചുണ്ടുകൾ വരണ്ടിരിക്കുന്നു! കുടിക്കാൻ വല്ലതും കൊടുക്കണം. എന്നാൽ രക്ഷപ്പെട്ടേക്കാം. അവൻ ഓടിപ്പോയി ഒര് ആടിനെ കൊണ്ടുവന്നു. ഭഗവാൻെറ ചുണ്ടുകളിൽ നേരിട്ടുവീഴുമാറ് പാൽ കറന്നു. തൻെറ കൈകൊണ്ട് അവൻ പാൽ തൊട്ടില്ല. താൻ താണ ജാതി; ഭഗവാൻ ഉയർന്ന ജാതി; അക്കാര്യം അവൻ അപ്പോഴും മറന്നില്ല.

തൊണ്ട നനഞ്ഞപ്പോൾ ഭഗവാൻ കൺമിഴിച്ചു. ഇടയൻ കൈകൂപ്പിത്തൊഴുതുകൊണ്ട് മാറിനിന്നു. അവൻ പറഞ്ഞു: "തമ്പുരാനേ, തെറ്റു പൊറുക്കണം! അവിടുത്തെ ജീവനെ രക്ഷിക്കാൻ വേറെ ആരെയും കണ്ടില്ല. അതുകൊണ്ടാണ് അടിയൻ അടുത്തു വന്നത്. പാൽ അടിയൻ തൊട്ടിട്ടില്ല."

ബുദ്ധൻ പറഞ്ഞു: "സഹോദരാ, നിങ്ങൾ ചെയ്തത് വലിയ പുണ്യമാണ്. നിങ്ങൾ എൻെറ പ്രാണനെ രക്ഷിച്ചു. ഞാൻ നിങ്ങൾക്ക് ഒര് ഉപകാരവും ചെയ്തിട്ടില്ല. ജാതി! അതിന് ഒര് അർത്ഥവുമില്ല. നിങ്ങളാണ് ഏറ്റവും നല്ല മനുഷ്യൻ. ഇത്ര സ്നേഹവും ദയയും വേറെ ആർക്കുണ്ട്? നിങ്ങൾ എൻെറ ഗുരുനാഥനാണ്. സ്നേഹിക്കുക, ദയ കാണിക്കുക, അതുകൊണ്ട് എല്ലാ ദുഃഖങ്ങളും ശമിപ്പിക്കാം എന്ന് നിങ്ങൾ എന്നെ പഠിപ്പിച്ചു."

ഇടയൻ പറഞ്ഞു: "തമ്പുരാന് വളരെ ക്ഷീണമുണ്ട്. കുറച്ചുകൂടി പാൽ കുടിക്കണം. ഇതാ ആട്. അവിടുന്നുതന്നെ കറന്നു കുടിക്കണം."

ബുദ്ധൻ പറഞ്ഞു: "അനുജാ, നിങ്ങൾതന്നെ ആടിനെ കറക്കണം. നിങ്ങളുടെ കൈകൊണ്ടുതന്നെ പാൽ തരണം. ആ പാൽ എനിക്ക് അമൃതാണ്."

**ഇടയൻ ഇലക്കുമ്പിളിൽ പാൽ കറന്നു. അത് ഭഗവാൻെറ കൈയിൽ കൊടുത്തു. ഭഗവാൻ സന്തോഷത്തോടെ അതു വാങ്ങിക്കുടിച്ചു. ഇടയനെ അനുഗ്രഹിച്ചു.**



പുതിയ പദങ്ങൾ:—

ഭഗവാൻ, ബുദ്ധൻ, രാജകുമാരൻ, ജനിക്കുക, കൊട്ടാരം, ദുഃഖിക്കുക, ദാരിദ്ര്യം, മരണം, ജന്തു, അന്യോന്യം, ഹിംസിക്കുക ,കഷ്ടപ്പാട്, അരമന, തപസ്സ്, ജാതി, കെടുതി, വേനൽക്കാലം, വാടിത്തളരുക, ബോധംകെടുക, ശ്വാസം, വരളുക, വീഴുമാറ്, താണ, ഉയർന്ന, തൊണ്ട, നനയുക, തമ്പുരാൻ, തെറ്റുപൊറുക്കുക, കൺമിഴിക്കുക, ജീവൻ, കൈകൂപ്പുക, തൊഴുക, സഹോദരൻ, പുണ്യം, ഉപകാരം, ശമിപ്പിക്കുക, അമൃത്, കുമ്പിൾ, അനുഗ്രഹിക്കുക, ഇടയൻ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

ജനിക്കുക, മരിക്കുക, ദുഃഖിക്കുക, വാടിത്തളരുക, വരളുക, നനയുക, തെറ്റുപൊറുക്കുക, കൈകൂപ്പുക, സഹോദരൻ, ഉപകാരം, ക്ഷീണം.

II. ഇതേ അർത്ഥത്തിലുള്ള വേറെ പദങ്ങൾ പറയുക:—
ജനിക്കുക കൊട്ടാരം ദുഃഖം ജീവൻ

III. (1) ബുദ്ധൻ എന്തിന് അരമന വിട്ടുപോയി ?
(2) ഇടയൻ ആദ്യമൊന്നും ഭഗവാൻെറ അടുത്തു പോകാതിരിക്കാൻ എന്താണ് കാരണം ?
(3) ഇടയൻ എന്തിനാണ് ഭഗവാൻെറ ചുണ്ടിലേക്ക് നേരിട്ടു പാൽ കറന്നത് ?
(4) ജാതിയെക്കുറിച്ച് ഭഗവാൻ എന്തു പറഞ്ഞു?
(5) ഇടയൻ തൻെറ ഗുരുനാഥനാണെന്ന് ബുദ്ധൻ എന്തുകൊണ്ടു പറഞ്ഞു?
(6) 'അതെനിക്ക് അമൃതാണ്'—ഏത്?

---

## പാഠം 16

# മഴ കണ്ട കുട്ടി

പേമഴ പെയ്യുമൊരന്തി വിളക്കത്തൊ-
രോമനക്കുട്ടനിതോതി നിൽപ്പൂ:

"മാനത്തുമണ്ടിക്കളിക്കും കിടാങ്ങളേ,
ഞാനും വരട്ടോ കളിപ്പാൻ കൂടെ?
ചേച്ചി പിടിച്ചു പറിക്കയാലിന്നേരം
പീച്ചാങ്കുഴലെനിക്കില്ലാതായി.

ചങ്ങാതിമാർ നിങ്ങൾ പീച്ചിയ നീർത്തുള്ളി-
യിങ്ങെൻെറ മുറ്റത്തു വിണ്ണിൽനിന്നും
പേശലകാന്തികലർന്നിതാ വീഴുന്നു
തൂശിപോലെത്രയും മിന്നിമിന്നി.

തീച്ചരടൊത്തൊരു ചാട്ടവാറിങ്ങനെ
ചാച്ചുലച്ചീടുമച്ചങ്ങാതിയെ
പിച്ചിയോടിക്കും ഞാനന്തികേ പായുന്ന
കൊച്ചനുജൻമാർക്കു പേടിതീർക്കും.

ഇയ്യിറയത്തുനിന്നങ്ങു പറക്കുവാ-
നിയ്യൽച്ചിറകുമില്ല്യയ്യോ പാവം!
മാനത്തുമണ്ടിക്കളിക്കും കിടാങ്ങളേ,
ഞാനും വരട്ടോ കളിപ്പാൻ കൂടേ ?"

ഹർഷാഞ്ജലി] [കെ. കെ. രാജാ

## അഭ്യാസം

I. 'ഇയ്യൽച്ചിറകുമില്ല്യയ്യോ പാവം!'—ഉണ്ടെങ്കിൽ കുട്ടി എന്തു ചെയ്യും?

II. 'തീച്ചരടൊരെത്താരു ചാട്ടവാർ'—ഏതാണ് ഈ ചാട്ടവാർ?

III. മഴത്തുള്ളികളെ കുട്ടി എന്തായി കരുതുന്നു?

IV. 'പീച്ചാങ്കുഴലെനിക്കില്ലാതായി'—ഉണ്ടെങ്കിൽ കുട്ടി എന്തു ചെയ്യും?

V. മഴത്തുള്ളികൾ ഏതുപോലെ മിന്നുന്നു?

VI. 'പിച്ചിയോടിക്കും'—ആരെ? എന്തിന്?

---

## പാഠം 17

# വാഹനങ്ങൾ

കരയിൽ സഞ്ചരിക്കാൻ ഇന്നു നമുക്ക് പലതരം വാഹനങ്ങളുണ്ട്. റിക്ഷാ, കാളവണ്ടി, കുതിര വണ്ടി, സൈക്കിൾ, മോട്ടോർസൈക്കിൾ, കാർ, ബസ്സ്, തീവണ്ടി മുതലായവയാണ് ഈ വാഹന ങ്ങൾ. പണ്ടുപണ്ട് വാഹനങ്ങളൊന്നും ഉണ്ടായിരു ന്നില്ല. അന്ന് കാൽനടയായാണ് ഒരിടത്തുനിന്നും മറ്റൊരിടത്തേക്ക് പോയിരുന്നത്. ചുമടുകൾ

എടുത്തുകൊണ്ടു പോയിരുന്നതും മനുഷ്യർ തന്നെ. അന്ന് ദൂരദേശങ്ങളിലേക്കു പോകുവാൻ വളരെ ദിവസങ്ങളോളം നടക്കേണ്ടിയിരുന്നു. അതിനാൽ അധികമാരും ദൂരയാത്ര ചെയ്തിരുന്നില്ല.

അങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ മനുഷ്യർ മൃഗങ്ങളുടെ പുറത്തുകയറി സഞ്ചരിക്കാൻതുടങ്ങി. ആന, കുതിര, കഴുത, ഒട്ടകം മുതലായ മൃഗങ്ങളെയാണ് വാഹനങ്ങളാക്കിയത്. ഭാരം ചുമന്നുകൊണ്ടു പോകാനും മൃഗങ്ങളെ ഉപയോഗിച്ചു. മനുഷ്യർ ചുമന്നുകൊണ്ടുപോകുന്ന മഞ്ചൽ, പല്ലക്ക് മുതലായ വാഹനങ്ങളും അന്ന് നടപ്പുണ്ടായിരുന്നു.





പിന്നെ മൃഗങ്ങൾ വലിച്ചുകൊണ്ടുപോകുന്ന വാഹനങ്ങൾ നടപ്പായി. കുതിരവണ്ടിയായിരുന്നു ഇവയിൽ വേഗം കൂടിയത്.

പിന്നീട് സൈക്കിൾ കണ്ടുപിടിച്ചു. സൈക്കിളിൽ ഇരിക്കുന്ന ആൾതന്നെ ചവിട്ടിച്ചവിട്ടി അത് ഓടിക്കുന്നു. ഇത് കുറച്ചു ക്ലേശമുള്ള ജോലിയാണ്. കയറ്റങ്ങൾ കയറാൻ കുറെ അധികം പാടുപെടണം.

വളരെക്കാലം കഴിഞ്ഞാണ് കാർ, മോട്ടോർസൈക്കിൾ, ബസ്സ്, ലോറി, തീവണ്ടി തുടങ്ങിയ വാഹനങ്ങൾ കണ്ടുപിടിച്ചത്. ഇവ യന്ത്രത്തിന്റെ ശക്തികൊണ്ടാണ് ഓടുന്നത്. ഇവ ഓടിക്കാൻ മനുഷ്യപ്രയത്നം അധികമൊന്നും വേണ്ട. ഇവ വളരെ വേഗത്തിൽ ഓടും.

തീവണ്ടി മറ്റു വാഹനങ്ങളെപ്പോലെ റോഡിലൂടെയല്ല ഓടുന്നത്. അതിന് ഓടുവാൻ പ്രത്യേകം



പാതയുണ്ട്. തീവണ്ടിപ്പാത എന്നാണ് അതിനു പേർ. ഉരുക്കുകൊണ്ടുണ്ടാക്കിയ പാളങ്ങളിൻമേലാണ് തീവണ്ടി ഓടുന്നത്.

യാത്രചെയ്യാനും ചരക്കുകൾ കൊണ്ടുപോകാനും വാഹനങ്ങൾ ഉപയോഗപ്പെടുന്നു. കാറും ബസ്സും തീവണ്ടിയും നടപ്പായതോടുകൂടി ദൂരയാത്ര എളുപ്പമായിരിക്കുന്നു. ഭാരമേറിയ ചരക്കുകൾ കൊണ്ടുപോകാനും ഇന്ന് ഒരു പ്രയാസവുമില്ല. ലോറിയും തീവണ്ടിയുമാണ് ഈ ആവശ്യത്തിന് ഉപയോഗിക്കുന്നത്.

പുതിയ പദങ്ങൾ:—

വാഹനങ്ങൾ, റിക്ഷാ, സൈക്കിൾ, മോട്ടോർസൈക്കിൾ, കാർ, ബസ്സ്, തീവണ്ടി, ഇടം, ദൂരദേശം, യാത്ര, മഞ്ചൽ, പല്ലക്ക്, വേഗം, ചവിട്ടുക, ക്ലേശം, കയറ്റം, ലോറി, പ്രയത്നം, റോഡ്, ഉരുക്ക്, പാളം, ചരക്ക്, നടപ്പാവുക, എളുപ്പം, പ്രയാസം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

വാഹനം, യാത്ര, സഞ്ചരിക്കുക, വേഗം, ക്ലേശം, നടപ്പാവുക, എളുപ്പം, പ്രയാസം, ആവശ്യം.

II. (1) വാഹനങ്ങളുടെ ഉപയോഗം എന്ത്?

(2) മനുഷ്യർ ചുമന്നുകൊണ്ടുപോകുന്ന വാഹനങ്ങൾ ഏവ?

(3) ഏതെല്ലാം മൃഗങ്ങളെയാണ് വാഹനങ്ങളായി ഉപയോഗിക്കുന്നത്?

(4) യന്ത്രശക്തികൊണ്ട് ഓടുന്ന വാഹനങ്ങൾ ഏതെല്ലാം?

(5) തീവണ്ടി ഏതിൻമേലാണ് ഓടുന്നത്?

(6) സൈക്കിൾ എങ്ങനെ ഓടിക്കുന്നു?

---

പാഠം 18

## പെരുന്തച്ചനും മകനും

പണ്ട് കേരളത്തിൽ പേരുകേട്ട ഒരു തച്ചനുണ്ടായിരുന്നു. ജനങ്ങൾ അദ്ദേഹത്തെ പെരുന്തച്ചൻ എന്നു വിളിച്ചുവന്നു. തച്ചൻ നല്ല പണിക്കാരനായിരുന്നു. അദ്ദേഹത്തിന് പല സൂത്രപ്പണികളും അറിയാമായിരുന്നു. പെരുന്തച്ചന്റെ മകനും മിടുമിടുക്കനായിരുന്നു. മകന്റെ മിടുക്ക് പരീക്ഷിക്കാൻ അച്ഛൻ ഒരിക്കൽ ഒരു വിദ്യ പ്രയോഗിച്ചു.

അവർ താമസിച്ചിരുന്ന ഗ്രാമത്തിന്റെ അതിർത്തിയിൽ ഒരു തോടുണ്ടായിരുന്നു. അതിന് ഒരു തടിപാലമായി ഇട്ടിരുന്നു. മഴക്കാലത്ത് തോട് നിറഞ്ഞൊഴുകും. അപ്പോൾ അടുത്ത ഗ്രാമത്തിലേക്കു പോകണമെങ്കിൽ പാലത്തിൽക്കൂടി തോടു കടക്കണം.

പെരുന്തച്ചന്റെ മകന് കുറച്ചുദിവസമായി അടുത്ത ഗ്രാമത്തിലാണ് പണി. രാവിലെ പണിക്കു പോകും. വൈകുന്നേരം വീട്ടിലേക്കു മടങ്ങും. മഴക്കാലത്ത് ഒരു ദിവസം മകൻ പണിക്കുപോയ ഉടനെ പെരുന്തച്ചൻ ഒരു യന്ത്രപ്പാവയുണ്ടാക്കി. പാലത്തിന്റെ ഇങ്ങേ അറ്റത്ത് ആ പാവ ഉറപ്പിച്ചു. പാലത്തിന്റെ അങ്ങേ അറ്റത്ത് ആരെങ്കിലും വന്നുകയറിയാൽ ഉടനെ പാവ യന്ത്രച്ചരടിൽക്കൂടി തോട്ടിലേക്കിറങ്ങും. വായിൽ വെള്ളം നിറയ്ക്കും. ചരടിലൂടെ മേല്പോട്ടു കയറും. പിന്നെ പാലത്തിൽക്കൂടി അങ്ങേക്കരയിലേക്കു നടക്കും. ആൾ പാലത്തിന്റെ നടുക്ക് എത്തുമ്പോൾ പാവയും അവിടെ എത്തും. വായിൽ നിറച്ച വെള്ളം "ഫൂ" എന്ന് ആളുടെ മുഖത്തു തുപ്പും. പിന്നെ പുറകോട്ടു നടക്കും. മുൻസ്ഥാനത്തുതന്നെ പോയി നില്ക്കും.

അന്ന് ആ വഴി പോയവരുടെ മുഖത്തെല്ലാം പാവ വെള്ളം തുപ്പി. കേട്ടവർ കേട്ടവർ ഈ അദ്ഭുതം

കാണാൻ വന്നുകൂടി. എല്ലാവരും പെരുന്തച്ചനെ പുകഴ്ത്തി. വൈകുന്നേരം തച്ചന്റെ മകൻ വീട്ടിലേക്കു മടങ്ങുകയായിരുന്നു. അയാൾ പാലത്തിൻമേൽ കാൽ വച്ചു. ഉടനെ പാവ താഴോട്ടിറങ്ങി. അതു കണ്ടപ്പോൾ അയാൾ മുന്നോട്ടു പോയില്ല. പാവ പാലത്തിന്റെ നടുക്കെത്തി. "ഫൂ" എന്ന് വെള്ളം തുപ്പി. എന്നാൽ ആ തുപ്പൽ ഏല്ക്കാൻ അപ്പോൾ അവിടെ ആരും ഉണ്ടായിരുന്നില്ല.

അച്ഛൻ തന്നെ പരീക്ഷിക്കാൻ പ്രയോഗിച്ച സൂത്രമാണിതെന്ന് മകനു മനസ്സിലായി. ഒന്നും മിണ്ടാതെ അയാൾ മടങ്ങി. അന്നു രാത്രി വേറൊരു യന്ത്രപ്പാവ ഉണ്ടാക്കി. പിറ്റേന്നു രാവിലെ അതു കൊണ്ടുപോയി പാലത്തിന്റെ മറ്റേത്തലയ്ക്കൽ ഉറപ്പിച്ചു. അതിനുശേഷം പാലത്തിൽ കയറി. ഉടനെ അച്ഛന്റെ പാവ തോട്ടിലേക്കിറങ്ങി. മകന്റെ പാവ പാലത്തിൽക്കൂടി മുന്നോട്ടു നടന്നു. അതിന്റെ പിന്നാലെ ഇളയ തച്ചനും നടന്നു. പാലത്തിന്റെ നടുക്കുവച്ച് രണ്ടു പാവയും ഒത്തുകൂടി. മകന്റെ പാവ അച്ഛന്റെ പാവയുടെ ചെകിട്ടത്ത് ഒരടി വച്ചുകൊടുത്തു. അതിന്റെ തല ഒരുവശത്തേക്കു തിരിഞ്ഞുപോയി. പതിവുപോലെ അതു വെള്ളം തുപ്പി. എന്നാൽ വെള്ളം തോട്ടിലാണ് വീണത്, മകന്റെ മുഖത്തല്ല. പിന്നെ രണ്ടു പാവയും പുറകോട്ടുനടന്ന് അവരവരുടെ സ്ഥാനങ്ങളിൽ ചെന്നു നിന്നു. കണ്ടുനിന്നിരുന്നവർ കൈകൊട്ടി ആർത്തു. അച്ഛൻ സന്തോഷിച്ച് മകനെ കെട്ടിപ്പിടിച്ചു.

പുതിയ പദങ്ങൾ:—

കേരളം, പേരുകേട്ട, തച്ചൻ, ജനങ്ങൾ, അദ്ദേഹം, പണിക്കാരൻ, മിടുമിടുക്കൻ, മിടുക്ക്, വിദ്യ, അതിർത്തി, മഴക്കാലം, നിറഞ്ഞൊഴുകുക, യന്ത്രപ്പാവ, ചരട്,

മേല്പോട്ട്, തുപ്പുക, പുറകോട്ട്, മുൻസ്ഥാനം. പുകഴ്ത്തി, താഴോട്ട്, ചെകിട്ടത്ത്, ആർക്കുക, കെട്ടിപ്പിടിക്കുക.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക: —

പേരുകേട്ട, ജനങ്ങൾ, അദ്ദേഹം, മിടുമിടുക്കൻ, മിടുക്ക്, ഗ്രാമം, മേല്പോട്ട്, കീഴ്പോട്ട്, താഴോട്ട്, വിദ്യപ്രയോഗിക്കുക.

II. മാതൃകനോക്കി പൂരിപ്പിക്കുക: —

| | | |
|---|---|---|
| കേട്ട ആളുകൾ | = | കേട്ടവർ |
| കണ്ട ആളുകൾ | = | |
| വന്ന ആളുകൾ | = | |
| കേൾക്കുന്ന ആളുകൾ | = | |

III. (1) പാലത്തിൽ ആൾ കയറിയാൽ അച്ഛന്റെ പാവ എന്തുചെയ്യും?

(2) എന്തിനാണ് അച്ഛൻ ഈ വിദ്യ പ്രയോഗിച്ചത്?

(3) തുപ്പൽ ഏല്ക്കാതെ കഴിക്കാൻ മകൻ എന്തു ചെയ്തു ?

---

## പാഠം 19

# ജലവാഹനങ്ങൾ

കരയിൽ സഞ്ചരിക്കാൻ നമുക്ക് പലതരം വാഹനങ്ങളുണ്ടെന്ന് നിങ്ങൾ പഠിച്ചല്ലോ. കരയിൽമാത്രം സഞ്ചരിച്ചാൽ മതിയോ? വെള്ളത്തിലും സഞ്ചരിക്കേണ്ടിവരില്ലേ? കേരളത്തിൽ എവിടെ നോക്കിയാലും തോടുകളും, പുഴകളും, കായലുകളുമാണ്. നാട്ടിൻെറ ഒരു ഭാഗത്തുനിന്ന് വേറൊരു ഭാഗത്തേക്കു പോകുമ്പോൾ തോടോ, പുഴയോ, കായലോ കടക്കേണ്ടിവരാം. മറ്റുരാജ്യങ്ങളിലേക്കു പോകുമ്പോൾ കടൽ കടക്കേണ്ടിവരികയും ചെയ്യാം. അതിനാൽ വെള്ളത്തിലൂടെ പോകുന്ന വാഹനങ്ങൾ കൂടിയേ കഴിയൂ.



യാത്രചെയ്യാനും സാമാനങ്ങൾ കൊണ്ടുപോകാനും മാത്രമല്ല ഈ വാഹനങ്ങൾ ആവശ്യമായിരിക്കുന്നത്. ആഹാരം സമ്പാദിക്കാനും ഇതു കൂടിയേ കഴിയൂ. ജലാശയങ്ങളിൽനിന്നു കിട്ടുന്ന മത്സ്യം നമ്മുടെ ആഹാരസാധനങ്ങളിൽ പ്രധാനമാണ്. വലവീശി അവയെ പിടിക്കാൻ ജലവാഹനങ്ങൾ വേണ്ടേ?



പണ്ടുപണ്ടുതന്നെ മനുഷ്യർ ഈ ആവശ്യം മനസ്സിലാക്കി. ആദ്യകാലത്ത് പൊങ്ങുതടികളാണ് ജലയാത്രയ്ക്ക് ഉപയോഗിച്ചിരുന്നത്. പിന്നീട് തോണികളും വഞ്ചികളും ചങ്ങാടങ്ങളും ഉണ്ടാക്കാൻ മനുഷ്യർ പഠിച്ചു.



ചുക്കാൻകൊണ്ടു തുഴഞ്ഞും നീണ്ട കോൽ കൊണ്ടു കുത്തിയുമാണ് ഈ വാഹനങ്ങൾ വെള്ളത്തിലൂടെ കൊണ്ടുപോകുന്നത്. തണ്ടുകൾ പിടിപ്പിച്ച വള്ളങ്ങളും സാധാരണമാണ്. അവയിൽ ആളുകൾ നിരന്നിരുന്ന് തണ്ടുവലിക്കും. അപ്പോൾ വള്ളം ശരം പോലെ പായും. വിനോദയാത്രകൾക്കാണ് തണ്ടു വച്ച വള്ളങ്ങൾ അധികമായും ഉപയോഗിക്കുന്നത്.

സാധാരണ വള്ളങ്ങൾക്കുപുറമെ ഇന്ന് മോട്ടോർ ബോട്ടുകളും നടപ്പായിരിക്കുന്നു. യന്ത്രശക്തി കൊണ്ടാണ് ഇവ ഓടുന്നത്. യാത്രചെയ്യാനും



മത്സ്യം പിടിക്കാനും നാം ഇപ്പോൾ മോട്ടോർബോട്ടുകൾ ധാരാളമായി ഉപയോഗിക്കുന്നു.

കടലിലും ആഴമേറിയ പുഴകളിലും സഞ്ചരിക്കാൻവേണ്ടി പണ്ടുതന്നെ മനുഷ്യർ കപ്പൽ ഉണ്ടാക്കി. കാറ്റിന്റെ ശക്തികൊണ്ടാണ് പഴയകാലത്ത് കപ്പലുകൾ ഓടിച്ചിരുന്നത്. കപ്പലിൽ കെട്ടിയ പായ്കളിൽ കാറ്റടിക്കുമ്പോൾ കപ്പൽ ഓടും. കാറ്റിന്റെ



ഗതിനോക്കിയാണ് കപ്പൽ കടലിൽ ഇറക്കിയിരുന്നത്. ഇടയ്ക്കുവച്ച് കാറ്റിന്റെ ഗതി വിപരീതമായാൽ എത്തേണ്ട സ്ഥലത്തെത്താൻ വളരെ താമസം നേരിടുമായിരുന്നു. ചിലപ്പോൾ കൊടുംകാറ്റടിച്ച് കപ്പലുകൾ വഴിതെറ്റിപ്പോകും. പാറക്കൂട്ടങ്ങളിൽ ചെന്നടിച്ച് തകർന്നുപോകയും ചെയ്യുമായിരുന്നു. പണ്ട് കപ്പൽയാത്ര അപകടം നിറഞ്ഞതായിരുന്നു.



ഇന്ന് ആ നില മാറിയിരിക്കുന്നു. യന്ത്രശക്തി കൊണ്ട് ഓടുന്നവയാണ് ഇന്നത്തെ കപ്പലുകൾ. അവ വളരെ വലിപ്പമുള്ളവയും വളരെ വേഗത്തിൽ ഓടുന്നവയുമാണ്. കളിക്കാനും, കുളിക്കാനും, സുഖമായി ഉണ്ണാനും ഉറങ്ങാനും, സിനിമയും നാടകവും മറ്റും കാണാനും അവയിൽ സൗകര്യമുണ്ട്. വെള്ളത്തിൽ സഞ്ചരിക്കുന്ന കൊച്ചുകൊട്ടാരങ്ങളാണ് അവ എന്നു പറയാം. കാറ്റിൻെറ ഗതി വിപരീതമായാലും പേടിക്കാനില്ല. ഇന്ന് കപ്പലപകടങ്ങൾ വളരെ ചുരുക്കമാണ്. വല്ല അപകടവും നേരിടുകയാണെങ്കിൽത്തന്നെ കമ്പിയില്ലാക്കമ്പിവഴി എല്ലാ ദിക്കിലേക്കും വിവരം അറിയിക്കാം. ഉടനെ വിമാനങ്ങളോ കപ്പലുകളോ സഹായിക്കാൻ എത്തും.

കരയിലെ യാത്രപോലെ കടലിലെ യാത്രയും ഇപ്പോൾ എളുപ്പമായിരിക്കുന്നു.

ഇതുകൊണ്ടും മനുഷ്യൻ തൃപ്തിപ്പെട്ടില്ല. ആകാശയാത്രയ്ക്കുള്ള വിമാനങ്ങളും കണ്ടുപിടിച്ചു. പിന്നെയും മുന്നോട്ടുപോയി. ഇപ്പോൾ ചന്ദ്രനിൽ പോയിവരാനുള്ള വാഹനവും കണ്ടുപിടിച്ചിരിക്കുന്നു. എത്ര വമ്പിച്ച നേട്ടങ്ങൾ!

പുതിയ പദങ്ങൾ:—

കായൽ, രാജ്യം, സാമാനം, ജലാശയം, പ്രധാനം, പണ്ടുപണ്ട്, പൊങ്ങുതടി, തോണി, ചുക്കാൻ, തണ്ടുവലിക്കുക, ശരം, പായുക, ഗതി, വിപരീതം, തകരുക, അപകടം, സൗകര്യം, കമ്പിയില്ലാക്കമ്പി, ദിക്ക്, തൃപ്തിപ്പെടുക, വിമാനം, വമ്പിച്ച, നേട്ടം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

പ്രധാനം, സാധാരണ, വിപരീതം, വഴിതെറ്റിപ്പോവുക, സൗകര്യം, തൃപ്തിപ്പെടുക, വമ്പിച്ച, നേട്ടങ്ങൾ.

II. 'സാധാരണമാണ്, കൂടിയേകഴിയൂ, തകർന്നു, അപകടം'—ഇവയിൽ ഒന്നെടുത്ത് താഴെ കൊടുത്ത വാക്യങ്ങഠം പൂരിപ്പിക്കുക:—

(1) ജീവിക്കാൻ വായുവും വെള്ളവും————.
(2) പിഞ്ഞാണം താഴെവീണ്— ———— ————.
(3) റോഡിൽക്കൂടി നടക്കുമ്പോഠം സൂക്ഷിച്ചില്ലെങ്കിൽ————————പറ്റും.
(4) കാറും ബസ്സും ഇപ്പോഠം എല്ലാ സ്ഥലങ്ങളിലും————————.

III. (1) ജലവാഹനങ്ങഠംകൊണ്ടുള്ള പ്രയോജനം എന്ത്?
(2) പ്രധാനപ്പെട്ട ജലവാഹനങ്ങളുടെ പേർ പറയുക.
(3) പണ്ടത്തെ കപ്പലുകഠം ഏതിന്റെ ശക്തി കൊണ്ടാണ് ഓടിച്ചിരുന്നത്?
(4) ഇന്നത്തെ കപ്പലുകഠം ഏതിന്റെ ശക്തി കൊണ്ടാണ് ഓടുന്നത്?
(5) ''ഇന്നത്തെ കപ്പലുകഠം കൊച്ചുകൊട്ടാരങ്ങളാണ്'' —എന്തുകൊണ്ട്?
(6) ''പണ്ട് കപ്പൽയാത്ര അപകടം നിറഞ്ഞതായിരുന്നു''—എന്തെല്ലാം അപകടങ്ങഠം പറ്റുമായിരുന്നു?
(7) ''ഇന്ന് കപ്പൽ അപകടങ്ങഠം കുറവാണ്''—എന്താണ് ഇതിനുകാരണം?

---

# പാഠം 20

## വള്ളംകളി

കേട്ടവർ കേട്ടവർ വരവു തുടങ്ങി
ബോട്ടുകളിപ്പതിനഴകിലൊരുങ്ങി.

ആറുമണിക്കു തുടങ്ങിയ കശപിശ
മാറിയൊരൊൻപതുമണിയായപ്പോൾ.

ആറതിലോടികൾ ബോട്ടുകളിതുകളി-
ലാരെന്നില്ലഥകളികൾ തുടങ്ങി.

മോടികലർന്നൊരു ചുരുളൻ തലവ-
ച്ചോടികൾ കയറിദ്ധാടിയൊടധികം.

പാടി വലിച്ചുകളിപ്പതിനാളുകൾ
മോടിയിലധികവുമവിടെക്കൂടി

തണ്ടുകളനവധിവച്ചൊരുബോട്ടുകൾ
കുണ്ഠതവിട്ടവിടത്തിൽനിരന്നു.

കണ്ടാലെന്തൊരുവിശേഷം, ചില്ലുകൾ
കൊണ്ടാണിവയുടെ ജനവാതിലുകൾ!

വടിവൊടു നാനാവർണ്ണമിയന്നൊരു
കൊടികളുയർത്തിക്കുത്തിനിറുത്തി

കൊടിയൊരു ബോട്ടുകളോടികളെന്നിവ
കടവിൽ വന്നു നിരന്നു നേരേ.

[വെണ്മണിമഹൻ നമ്പൂതിരി.

### അഭ്യാസം

I. കവിവാക്യത്തിൽ ഉത്തരം പറയുക:—

(1) 'കുണ്ഠതവിട്ടവിടത്തിൽനിരന്നു' — എന്താണു നിരന്നത്?

(2) 'കടവിൽവന്നുനിരന്നു നേരേ'—എന്ത്?

(3) 'കണ്ടാലെത്ര വിശേഷം'—എന്താണ് വിശേഷം?

(4) 'മോടിയിലധികവുമവിടെക്കൂടി'—— ആരാണു കൂടിയത്? എന്തിന്?

(5) 'മോടികലർന്നൊരുചുരുളൻ തല'—ആരുടെ തല അല്ലെങ്കിൽ എന്തിന്റെ തല?

II. ഈ പുസ്തകത്തിൽ ഇതേ രീതിയിൽ വേറൊരു കവിതയുണ്ടല്ലോ. അതിന്റെ പേർ പറയുക.

---

## പാഠം 21

# കാടും മലയും

നമ്മുടെ നാടായ കേരളത്തിന്റെ കിഴക്കെ അതിർത്തി ഒരു മലനിരയാണ്. അതിന് പശ്ചിമഘട്ടം എന്നും സഹ്യപർവതം എന്നും പേരുണ്ട്. നമ്മുടെ നാട്ടിൽ ഇതിനുപുറമേ വേറെയും അനേകം ചെറിയ മലകളുണ്ട്.

കേരളത്തിൽ വെള്ളത്തിനു ക്ഷാമമില്ല. ഇവിടെ ധാരാളം മഴപെയ്യുന്നു. അതിനാൽ പലതരം കൃഷികൾ ചെയ്യാൻ നമുക്ക് സൗകര്യമുണ്ട്. വലുതും ചെറുതുമായി നാൽപതോളം പുഴകളുണ്ട് നമ്മുടെ നാട്ടിൽ. വേനൽക്കാലത്തും ഇവ വറ്റിപ്പോകാറില്ല. ഈ നൻമകൾക്കെല്ലാം കാരണം നമ്മുടെ മലകളും അവയിലെ കാടുകളുമാണ്. അവ മേഘങ്ങളെ തടഞ്ഞുനിർത്തി തണുപ്പിക്കുന്നു. അപ്പോഴാണ് മഴ പെയ്യുന്നത്. നമ്മുടെ പുഴകളെല്ലാം കിഴക്കുഭാഗത്തുള്ള മലനിരകളിൽനിന്നു പുറപ്പെടുന്നു. സമതലത്തിലൂടെ കുറേ ദൂരം ഒഴുകുന്നു. ഒടുവിൽ പടിഞ്ഞാറു ഭാഗത്തുള്ള കടലിലോ കായലിലോ ചെന്നു ചേരുന്നു.

മലകളിലെ വനങ്ങളിൽനിന്ന് നമുക്ക് വിലയേറിയതും ഉപയോഗമുള്ളതുമായ പലതും കിട്ടുന്നു. തടികൾ, സുഗന്ധദ്രവ്യങ്ങൾ, തേൻ, ആനക്കൊമ്പ്, മൃഗങ്ങളുടെ തോൽ, ഭക്ഷണസാധനങ്ങൾ മുതലായവ ഇവയിൽ പ്രധാനമാണ്. എന്നാൽ ഇവയെക്കാളെല്ലാം വിലപിടിച്ചതാണ് കാടുകളിൽ പാർക്കുന്ന മൃഗങ്ങളും, പക്ഷികളും. ഒരുകാലത്ത് നമ്മുടെ വനങ്ങളിൽ ആന, പന്നി, മാൻ, കാട്ടുപോത്ത്, കരടി, പുലി മുതലായ മൃഗങ്ങളും പലതരം പക്ഷികളും സുലഭമായിരുന്നു. മനുഷ്യർ കാടുവെട്ടിത്തെളിച്ച് മലകളിൽ പാർക്കാൻ തുടങ്ങിയതോടുകൂടി ഈ നില

മാറി. ഇപ്പോൾ മൃഗങ്ങൾക്കും പക്ഷികൾക്കും പാർപ്പിടമില്ലാതായിരിക്കുന്നു. പോരെങ്കിൽ, വേട്ടക്കാരുടെ ശല്യവും വളരെ അധികമായിട്ടുണ്ട്. ഇങ്ങനെയായാൽ അല്പകാലംകൊണ്ട് കേരളത്തിലെ വനങ്ങളിൽ പക്ഷികളും മൃഗങ്ങളും തീരെ ഇല്ലാതാകും, അത് എത്ര വലിയ നഷ്ടമായിരിക്കും! എന്തൊരു കഷ്ടമായിരിക്കും!

കാടുവെട്ടിത്തെളിച്ച് മലകളിൽ ചായ, കാപ്പി, കുരുമുളക്, ഏലം, ഇഞ്ചി, ഇഞ്ചിപ്പുല്ല് മുതലായവ കൃഷിചെയ്യുന്നു. മലകളിലെ മണ്ണ് നല്ല വളക്കൂറുള്ളതാണ്. മലഞ്ചരിവുകളിലും അടിവാരങ്ങളിലും പാടങ്ങളുണ്ടാക്കി നെൽക്കൃഷിചെയ്തുവരുന്നു. മെച്ചപ്പെട്ട റബ്ബർതോട്ടങ്ങളും ഇവിടങ്ങളിലാണ് കണ്ടുവരുന്നത്. മലംപ്രദേശങ്ങൾ നമ്മുടെ പണപ്പെട്ടികളാണ് എന്നു പറയാം.

കാടുവെട്ടിത്തെളിച്ച് തോട്ടങ്ങളും കൃഷിസ്ഥലങ്ങളും ഉണ്ടാക്കുന്നത് നല്ലതുതന്നെ. എന്നാൽ വനങ്ങൾ നിലനിർത്തേണ്ടതും ആവശ്യമാണ്. അല്ലെങ്കിൽ മഴ കുറഞ്ഞുപോകും.

പുതിയ പദങ്ങൾ:—

മലനിര, പശ്ചിമഘട്ടം, സഹ്യപർവതം, വറ്റിപ്പോവുക, നന്മ, തടഞ്ഞുനിർത്തുക, തണുപ്പിക്കുക, സമതലം, വനം, സുഗന്ധദ്രവ്യം, കാട്ടുപോത്ത്, കരടി, സുലഭം, വെട്ടിത്തെളിക്കുക, വളക്കൂറ്, മലഞ്ചരിവ്, അടിവാരം, പാടം, റബ്ബർ തോട്ടം, മലംപ്രദേശം, പണപ്പെട്ടി, കൃഷിസ്ഥലം, നിലനിർത്തുക, നഷ്ടം, കഷ്ടം, ചായ, കാപ്പി, കരുമുളക്, ഏലം, ഇഞ്ചിപ്പുല്ല്.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

സൗകര്യം, വറ്റുക, തടഞ്ഞുനിർത്തുക, വിലപിടിച്ച, സുലഭം, നഷ്ടം, കഷ്ടം, നിലനിർത്തുക.

II. മാതൃകനോക്കി പൂരിപ്പിക്കുക:—

തണുത്തു — തണുപ്പിച്ചു.
കുളിച്ചു — ............
പെയ്യുന്നു — ............
വറ്റുന്നു — ............

III. (1) സഹ്യപർവതം കേരളത്തിന്റെ ഏതു ഭാഗത്താണ്?
(2) മഴ പെയ്യുന്നതെങ്ങനെ?
(3) നമ്മുടെ നാട്ടിലെ പുഴകളിൽ വേനൽക്കാലത്തു വെള്ളം വറ്റിപ്പോകാത്തതെന്തുകൊണ്ട്?
(4) നമ്മുടെ പുഴകൾ എവിടെനിന്നു പുറപ്പെടുന്നു? ഏതിൽ പോയി ചേരുന്നു?
(5) കാടുകളിൽനിന്ന് നമുക്ക് എന്തെല്ലാം കിട്ടുന്നു?
(6) മലംപ്രദേശങ്ങളിൽ ചെയ്യുന്ന കൃഷികൾ ഏവ?
(7) മലംപ്രദേശങ്ങൾ നമ്മുടെ പണപ്പെട്ടികളാണ് എന്നു പറയുന്നതെന്തുകൊണ്ട്?
(8) വനങ്ങൾ നിലനിർത്തണം—എന്തിനുവേണ്ടി?

പാഠം 22

# വസ്ത്രം

തണുപ്പും ചൂടും തടുക്കുവാൻ വസ്ത്രം വേണം. സസ്യങ്ങൾക്കെല്ലാം തടിപ്പുറമേ തൊലിയുണ്ട്; പക്ഷികൾക്ക് തൂവലുകളുണ്ട്; മൃഗങ്ങൾക്ക് രോമംകൊണ്ടു മൂടിയ തോലും. മനുഷ്യൻ മാത്രം ഉടുപ്പില്ലാതെ ജനിക്കുന്നു. എന്നാൽ അവൻ പലതരം ഉടുപ്പുകളുണ്ടാക്കി ധരിക്കുന്നു. സസ്യങ്ങളെയും പക്ഷികളെയും മൃഗങ്ങളെയും നോക്കിയായിരിക്കണം അവൻ വസ്ത്രത്തിൻെറ ഉപയോഗം മനസ്സിലാക്കിയത്. ആദ്യകാലത്ത് ഇലകളും മരത്തൊലിയും മൃഗങ്ങളുടെ തോലുമാണ് മനുഷ്യർ ഉടുത്തിരുന്നത്. ഇന്നും ആ നിലയിൽ തുടരുന്ന മനുഷ്യരെ ചില കാടുകളിലും മലകളിലും കാണാം.

പിന്നീട് നൂലുണ്ടാക്കാനും അതുകൊണ്ട് വസ്ത്രങ്ങൾ നെയ്യാനും അവൻ പഠിച്ചു. നേരിയ നൂൽ



ചേർത്തുചേർത്തുണ്ടാക്കിയതാണ് ഏതു വലിയ വസ്ത്രവും. തറിയിൽ വസ്ത്രങ്ങൾ നെയ്യുന്നതു

നിങ്ങൾ കണ്ടിരിക്കും. നൂൽ എവിടെനിന്നു കിട്ടുന്നു എന്നല്ലേ ഇനി അറിയേണ്ടത്? ഇലയും പൂവും കായുംപോലെ പ്രകൃതിയിൽനിന്നു നേരിട്ടു കിട്ടുന്ന ഒരു സാധനമല്ല നൂല്. പ്രകൃതിയിൽനിന്നു കിട്ടുന്ന സാധനങ്ങൾ ഉപയോഗിച്ച് നാം നൂലുണ്ടാക്കുന്നു. പരുത്തി എന്നൊരു ചെടിയെക്കുറിച്ച് നിങ്ങൾ കേട്ടിട്ടില്ലേ? നിറച്ചു കായ്ക്കുന്ന ചെടിയാണ് പരുത്തി. എന്നാൽ ആ കായ്കൾ തിന്നാൻകൊള്ളില്ല. മൂപ്പെത്തുമ്പോൾ കായ്കൾ പൊട്ടും. അവയുടെ അകത്തു പഞ്ഞിയാണ്. ഈ പഞ്ഞി നൂലുണ്ടാക്കാൻ ഉപയോഗിക്കുന്നു. ഇതുകൊണ്ട് വളരെ നേരിയ നൂൽ ഉണ്ടാക്കാം. തക്ലി, ചർക്ക എന്നീ കൊച്ചുയന്ത്രങ്ങൾ ഉപയോഗിച്ച് പണ്ടുപണ്ടേ മനുഷ്യർ നൂലുണ്ടാക്കി വന്നു; ഇന്നും ഉണ്ടാക്കുന്നു. പരുത്തിനൂൽ കൊണ്ടാണ് പരുത്തിത്തുണികൾ നെയ്തെടുക്കുന്നത്.





മൃഗങ്ങളുടെ രോമംകൊണ്ടും നൂലുണ്ടാക്കി വസ്ത്രങ്ങൾ നെയ്യാം. ഇവയാണ് രോമത്തുണികൾ. ഇവയ്ക്കുപുറമേ പട്ടുതുണികളും പണ്ടുപണ്ടേ നടപ്പായി. ഒരു പുഴുവിൻെറ കൂടാണ് പട്ടുനൂലുണ്ടാക്കാൻ ഉപയോഗിക്കുന്ന സാധനം. പട്ടുനൂലും അതുകൊണ്ടുണ്ടാക്കുന്ന വസ്ത്രവും നല്ല മിനുസമുള്ളതായിരിക്കും.

നൂലുണ്ടാക്കാനും വസ്ത്രങ്ങൾ നെയ്യാനും തക്ലി, ചർക്ക, തറി എന്നീ യന്ത്രങ്ങൾ വേണം എന്ന് പറഞ്ഞല്ലോ. ഈ കൊച്ചുയന്ത്രങ്ങൾ വളരെക്കാലംമുമ്പു തന്നെ മനുഷ്യർ കണ്ടുപിടിച്ചു. എന്നാൽ ഇവയുപയോഗിച്ച് നൂൽക്കാനും, നെയ്യാനും മനുഷ്യർ വളരെ യേറെ പണിയെടുക്കണം. വളരെ സമയവും വേണം. അങ്ങനെ കുറേക്കാലം കഴിഞ്ഞു. പിന്നെ മനുഷ്യർ വലിയ യന്ത്രങ്ങൾ കണ്ടുപിടിച്ചു. വളരെ ആളുകൾ കൂടി അനേകം ദിവസംകൊണ്ടുണ്ടാക്കുന്നത്ര വസ്ത്രങ്ങൾ ഒരു യന്ത്രം ഒരു ദിവസംകൊണ്ട് ഉണ്ടാക്കും.

അങ്ങനെ മനുഷ്യന്റെ ജോലി എളുപ്പമായി; മോടി കൂടിയ വസ്ത്രങ്ങൾ സുലഭമാകയും ചെയ്തു. ഇന്ന് വലിയ തുണിക്കടകളിൽ എന്തെല്ലാംതരം വസ്ത്രങ്ങളാണു നാം കാണുന്നത്! എന്തെല്ലാം നിറങ്ങൾ! എന്തെല്ലാം ചിത്രപ്പണികൾ! എന്തൊരു പളപളപ്പ്! എന്തു മിനുസം! എന്തു നേർമ! എല്ലാം മനോഹരം. ഏതു വാങ്ങണം എന്നറിയാതെ നാം വിഷമിച്ചു പോകും.

പരുത്തി, രോമം, പട്ട് ഇവകൊണ്ടുമാത്രമല്ല വസ്ത്രങ്ങൾ ഉണ്ടാക്കുന്നത്. മുളയും മുരുക്കും അതുപോലെയുള്ള മൃദുവായ മറ്റു മരങ്ങളും ഉപയോഗിച്ച് മെച്ചപ്പെട്ട വസ്ത്രങ്ങളുണ്ടാക്കുന്നു. ഇവയുടെ തടി വെട്ടിനുറുക്കി ചെറിയ കഷണങ്ങളാക്കും. ആ കഷണങ്ങൾ യന്ത്രത്തിലിട്ട് അരച്ച് മാവാക്കും. അതിൽ നിന്ന് നൂലുണ്ടാക്കാം; വളരെ മിനുസമുള്ള നൂൽ. ഈ നൂൽകൊണ്ട് പട്ടുപോലെ മിനുത്ത വസ്ത്രങ്ങളുണ്ടാക്കാം. അദ്ഭുതം തോന്നുന്നു, ഇല്ലേ?

ഇക്കാലത്ത് നൂലുണ്ടാക്കുന്നതും ചായംപിടിപ്പിക്കുന്നതും ചിത്രപ്പണികൾ ചെയ്യുന്നതും തുണി നെയ്യുന്നതും എല്ലാം വലിയ യന്ത്രങ്ങൾ ഉപയോഗിച്ചാണ്. അതിനാൽ ജോലി വളരെ വേഗം ചെയ്തു തീർക്കാം. എന്നാൽ ഈ യന്ത്രങ്ങളൊന്നും ഇല്ലാത്ത കാലത്തും നമ്മുടെ രാജ്യത്ത് നേർമയിലും നിറപ്പകിട്ടിലും ചിത്രപ്പണിയിലും മികച്ചുനിൽക്കുന്ന വസ്ത്രങ്ങൾ ഉണ്ടാക്കിയിരുന്നു. ഇന്ത്യയിൽ ഉണ്ടാക്കിയിരുന്ന ഡാക്കാമസ്ലിൻ ലോകത്തിലെങ്ങും പേരുകേട്ടതായിരുന്നു. ചിലന്തിവലയെക്കാൾ നേരിയതായിരുന്നുവത്രേ ആ തുണി!

പുതിയ പദങ്ങൾ:—

പിന്നീട്, ധരിക്കുക, നെയ്യുക, നേരിയ, തറി, പ്രകൃതി, പഞ്ഞി, പരുത്തിത്തുണി, പട്ട്, അത്ര, മോടി, ചിത്രപ്പണി, പളപളപ്പ്, നേർമ, മനോഹരം, വിഷമിക്കുക, മുള,

മുരുക്ക്, മൃദു, മെച്ചപ്പെട്ട, കഷണം, നൂൽക്കുക, നിറപ്പകിട്ട്, ചിലന്തിവല, ഡാക്കാമസ്ലിൻ, ഇന്ത്യ, മികച്ച, അനേകം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

പിന്നീട്, ധരിക്കുക, നേരിയ, മോടി, മനോഹരം. വിഷമിക്കുക, മികച്ച, പേരുകേട്ട, ചേർത്തുചേർത്ത്.

II. 'മാത്രം, അത്ര, പണ്ടുപണ്ടേ, പുറമേ, മൃദു, മെച്ചപ്പെട്ട അനേകം'—ഇവയിൽ ഒന്ന് ചേരുംപടി ചേർത്ത് താഴെ കൊടുത്ത വാക്യങ്ങൾ പൂരിപ്പിക്കുക:—

(1) അരിക്കു———നാം ഗോതമ്പും ഭക്ഷിക്കുന്നു.

(2) കുട്ടികൾ കളിച്ചാൽ———പോരാ, പഠിക്കുകയും വേണം.

(3) പുതുതായി കറന്നെടുത്ത പാലുപോലെ——— ഗുണമുള്ളതല്ല പാൽപ്പൊടി.

(4) പഞ്ഞി നിറച്ച മെത്ത വളരെ———ആയിരിക്കും; ചകിരി നിറച്ച മെത്ത അത്ര———ആയിരിക്കയില്ല.

(5) ഉത്സവം കാണാൻ———ജനങ്ങൾ കൂടി.

(6) പരുത്തിത്തുണിയെക്കാൾ———വസ്ത്രമാണ് പട്ട്.

III. (1) വസ്ത്രത്തിന്റെ ആവശ്യം എന്ത് ?

(2) വസ്ത്രത്തിന്റെ ഉപയോഗം മനുഷ്യർ എങ്ങനെ മനസ്സിലാക്കി ?

(3) ആദ്യകാലത്ത് മനുഷ്യർ എന്തെല്ലാമാണ് വസ്ത്രമായി ഉപയോഗിച്ചിരുന്നത് ?

(4) എന്തുകൊണ്ടാണ് വസ്ത്രങ്ങൾ നെയ്യുന്നത് ?

(5) നൂലുണ്ടാക്കാൻ ഉപയോഗിക്കുന്ന സാധനങ്ങൾ ഏവ ?

(6) വലിയ യന്ത്രങ്ങൾ കണ്ടുപിടിച്ചതുകൊണ്ട് ഉണ്ടായ നേട്ടം എന്ത് ?

———

പാഠം 23

## ഒളിച്ചോടിയ ഒട്ടകം

ഒരു കാട്ടിൽ ഒരു സിംഹം ഉണ്ടായിരുന്നു. കാട്ടിലെ രാജാവായിരുന്നു അവൻ. കടുവയും കാക്കയും കുറുക്കനും അവൻെറ മന്ത്രിമാരായിരുന്നു. ജനിക്കുമ്പോൾത്തന്നെ മുടന്തനായിരുന്നു സിംഹം. ഇപ്പോൾ പ്രായവുമായി. രാജാവിനും മന്ത്രിമാർക്കും വേലക്കാർക്കും ആഹാരം വേണമല്ലോ. അതു സമ്പാദിക്കേണ്ടത് മന്ത്രിമാരുടെ ജോലിയായിത്തീർന്നു. കടുവയും കുറുക്കനും കാക്കയും കാട്ടിൽ ചുറ്റി ത്തിരിഞ്ഞ് വല്ല മൃഗത്തെയും പിടിച്ചുകൊണ്ടുവരും. എല്ലാവരും കൂടി അതിനെ കൊന്നുതിന്നും.

ഒരു ദിവസം അവർ കാട്ടിൽ അലഞ്ഞുനടക്കുമ്പോൾ ഒരു ഒട്ടകത്തെ കണ്ടു. കടുവ അവനോടു ചോദിച്ചു: "നീയാരാണ്? എവിടെനിന്നു വരുന്നു? കാട്ടിൽ ഇങ്ങനെ അലഞ്ഞുനടക്കാൻ എന്താണു കാരണം?"

ഒട്ടകം പറഞ്ഞു: "ഞാനൊരു ഒട്ടകമാണ്. കച്ചവടക്കാരുടെ കെട്ടുകൾ ചുമന്നുനടക്കുകയായിരുന്നു എൻെറ ജോലി. കെട്ടുകൾ ചുമന്നുചുമന്ന് എനിക്കു മടുത്തു. ഞാൻ ഇങ്ങോട്ട് ഓടിപ്പോന്നു. കാട്ടിലായാൽ പണിയൊന്നും എടുക്കേണ്ടാ എന്നു കേട്ടിട്ടുണ്ട്?"

കുറുക്കൻ: "ഒട്ടകം എന്നു കേട്ടിട്ടേയുള്ളു; കണ്ടിട്ടില്ല. ഇപ്പോഴെങ്കിലും കാണാൻ തരമായല്ലോ. നിൻെറ നീണ്ട കഴുത്തും തടിച്ച ദേഹവും മുതുകത്തെ പൂഞ്ഞയും എല്ലാംകൂടി കാണാൻ നല്ല ചന്തമുണ്ട്. വരണം, ഞങ്ങളുടെ രാജാവിൻെറ അടുത്തേയ്ക്ക്. തമ്പുരാന് നിന്നെ ഇഷ്ടമാകും. നിന്നെയും

മന്ത്രിയായി നിയമിക്കും. ഇപ്പോൾ ഞങ്ങൾ മൂന്നു പേരുണ്ട് മന്ത്രിമാർ. ഒന്നുകൂടി ആകട്ടെ.''



ഒട്ടകത്തെയും കൂട്ടിക്കൊണ്ട് അവർ സിംഹത്തിൻെറ അടുത്തേക്കു പോയി. സിംഹത്തിന് അവനെ ഇഷ്ടമായി. കുറുക്കൻ പറഞ്ഞതുപോലെ ഒട്ടകത്തെയും മന്ത്രിയായി നിയമിച്ചു.

അങ്ങനെയിരിക്കെ ഒരുദിവസം രാജാവിനും മന്ത്രിമാർക്കും ഭക്ഷണത്തിന് ഒന്നും കിട്ടിയില്ല. ഒട്ടകം അറിയാതെ മറ്റു മൂന്നുപേരും 'ഇനി എന്തുചെയ്യണം' എന്ന് ആലോചിച്ചു.

കാക്ക പറഞ്ഞു: ''എന്തിനാണ് നമ്മുടെ കൂട്ടത്തിൽ ഒര് ഒട്ടകം? അവനെ കൊന്നുതിന്നണം. മന്ത്രിമാർ നാലുവേണ്ടാ; മൂന്നുമതി. അത്രയല്ലേ ആദ്യം ഉണ്ടായിരുന്നുള്ളൂ?''

കുറുക്കൻ: ശരിയാണത്. നാം പട്ടിണികിടക്കുന്നു. അവൻ അതാ മുൾച്ചെടിയും തിന്നു നടക്കുന്നു. അവനെ തിന്നുകതന്നെ വേണം. അന്നേ എൻെറ മനസ്സിലുണ്ട് ഇക്കാര്യം.

കടുവ: അവനെത്തിന്നണം. പക്ഷേ രാജാവ് സമ്മതിക്കേണ്ടേ ?

കുറുക്കൻ: സമ്മതിപ്പിക്കണം. കുറച്ചു പ്രയാസമുള്ള കാര്യമാണ്. പട്ടിണികിടന്നു മരിച്ചാലും കൂടെയുള്ളവരെ കൊന്നു തിന്നുകയില്ല അദ്ദേഹം. രാജാവല്ലേ? 'എന്നെ കൊന്നുതിന്നണം' എന്ന് ഒട്ടകംതന്നെ പറഞ്ഞാൽ രാജാവു സമ്മതിക്കും. അതിനെന്താണ് വഴി?

കാക്ക: ഞാൻ വഴികണ്ടിട്ടുണ്ട്.

കാക്ക കുറുക്കൻെറയും കടുവയുടെയും കാതിൽ എന്തോ മന്ത്രിച്ചു.

ഒട്ടകത്തെയും കൂട്ടി അവർ സിംഹരാജാവിൻെറ മുമ്പിൽച്ചെന്നു. കാക്ക പറഞ്ഞു: "തമ്പുരാനേ! ഇന്ന് വളരെ ശ്രമിച്ചിട്ടും ആഹാരത്തിന് ഒന്നും കിട്ടിയില്ല. അവിടുന്ന് പട്ടിണികിടക്കുന്നതു കണ്ടു സഹിക്കാൻ എനിക്കുവയ്യാ. എന്നെ കൊന്നു തിന്നണം."

സിംഹം ഒന്നു പുഞ്ചിരിച്ചു. നിന്നെക്കൊന്നാൽ എന്തുകിട്ടും? എല്ലും തൂവലും കളഞ്ഞാൽ പിന്നെ എന്തുണ്ട് ?" എന്നു ചോദിച്ചു.

ഉടൻ കുറുക്കൻ പറഞ്ഞു: "എന്നാൽ എന്നെ കൊന്നു തിന്നണം. ഒരു നേരത്തെ ഭക്ഷണത്തിന് എൻെറ ഇറച്ചി മതി."

സിംഹം: മതി. എന്നാൽ നിൻെറ മാംസം നമുക്ക് ഇഷ്ടമല്ല. മുമ്പൊരിക്കലും നാം കുറുക്കൻെറ മാംസം തിന്നിട്ടില്ല.

അതുകേട്ടപ്പോൾ കടുവ മുന്നോട്ടുവന്നു പറഞ്ഞു: "എന്നാൽ എന്നെ തിന്നണം. രാജാവിനും മന്ത്രിമാർക്കും വേലക്കാർക്കും തിന്നാനുള്ള ഇറച്ചി എന്നെ കൊന്നാൽ കിട്ടും."

സിംഹം കുറച്ച് ആലോചിച്ചശേഷം പറഞ്ഞു: "നീ നമ്മുടെ വർഗ്ഗത്തിൽപ്പെട്ടവനാണ്. നാം നിന്നെ കൊന്നു തിന്നുകയില്ല."

ഇതൊക്കെ കേട്ടുകൊണ്ടുനിന്ന ഒട്ടകത്തിന് കാര്യത്തിന്റെ പോക്കു മനസ്സിലായി. എല്ലാവരുംകൂടി തന്നെ കൊന്നുതിന്നുമെന്ന് അവൻ ഭയപ്പെട്ടു. "നാടു വിട്ട് എന്തിന് ഓടിപ്പോന്നു? കഷ്ടം! മനുഷ്യരുടെ കൂടെയായാൽ പണിയെടുക്കണം. എങ്കിലും ജീവനു രക്ഷയുണ്ട്. എന്നാൽ കാട്ടിലോ!" ഇങ്ങനെ വിചാരിച്ച് അവൻ ദുഃഖിച്ചു. "ഇനിയിപ്പോൾ രാജഭക്തി കാട്ടുകയേ നിവൃത്തിയുള്ളൂ; അതുകൊണ്ട് രക്ഷപ്പെട്ടാലായി" എന്ന് ആ പാവം വിചാരിച്ചു. അവൻ തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു: "തമ്പുരാനേ, അടിയനെ കൊന്നു തിന്നണം, അവിടേയ്ക്ക് ഇഷ്ടമാണെങ്കിൽ. എന്നാൽ എന്റെ മാംസവും അത്ര രുചിയുള്ളതല്ല."

സിംഹം ഒന്നും മിണ്ടിയില്ല. കുറുക്കനും കടുവയും ഒട്ടകത്തിന്റെ മേൽ ചാടിവീണു. അവനെ ക്കൊന്ന് എല്ലാവരുംകൂടി വയറുനിറച്ചു തിന്നു.

പുതിയ പദങ്ങൾ:—

കടുവ, മന്ത്രി, മുടന്തൻ, കച്ചവടക്കാരൻ, പൂഞ്ഞ, മുതുക്, നിയമിക്കുക, ആലോചിക്കുക, മന്ത്രിക്കുക, ശ്രമിക്കുക, സഹിക്കുക, പുഞ്ചിരിക്കുക, എല്ല്, രാജഭക്തി, നിവൃത്തി, തൊണ്ടയിടറുക, അടിയൻ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

ചുറ്റിത്തിരിയുക, അലഞ്ഞുനടക്കുക, ആലോചിക്കുക, സഹിക്കുക, നിവൃത്തി, തൊണ്ടയിടറുക.




II. 'എങ്ങോട്ട്', പുഞ്ചിരിച്ചു, മന്ത്രിമാരേ, മൂടന്തൻ, ശ്രമിച്ചാൽ'—ഇവയിൽ ഒരു വാക്കു ചേർത്തു പൂരിപ്പിക്കുക:

(1) സിംഹത്തിന് ആദ്യം മൂന്നു———ഉണ്ടായിരുന്നുള്ളൂ.

(2) ———വടികുത്തി മെല്ലെമെല്ലെ നടക്കുന്നു.

(3) നിങ്ങാ———പോകുന്നു ?

(4) വീണ്ടും വീണ്ടും———എത്ര പ്രയാസമുള്ള കാര്യവും സാധിക്കും.

(5) കുഞ്ഞിന്റെ കളികണ്ട് അമ്മ———.

III. (1) സിംഹരാജാവിനും മന്ത്രിമാർക്കും വേലക്കാർക്കും വേണ്ട ആഹാരം ആരാണ് സമ്പാദിച്ചിരുന്നത് ?

(2) സിംഹം എന്തുകൊണ്ട് ആഹാരം സമ്പാദിച്ചില്ല ?

(3) ഒട്ടകം എന്തിന് ഒളിച്ചോടി ?

(4) കാക്ക മറ്റു മന്ത്രിമാരുടെ കാതിൽ എന്താണു മന്ത്രിച്ചത് ?

(5) ഒട്ടകം ഒടുവിൽ എന്തു പാഠം പഠിച്ചു ?

———

പാഠം 24

# ഇടയനും മേജറും

ഒര് ഇടയച്ചെറുക്കൻ മലയോരത്ത് ആട്ടിൻപറ്റത്തെ മേയ്ക്കുകയായിരുന്നു. കൂടെ അവന്റെ നായുമുണ്ടായിരുന്നു. നേരം നാലുമണി കഴിഞ്ഞു. കനത്ത മഞ്ഞു വീഴാൻ തുടങ്ങി. അവിടെയെങ്ങും ഇരുട്ടു പരന്നു. അപ്പോൾ കുറേ അകലത്തുനിന്ന് കുതിരയുടെ കുളമ്പടി കേട്ടു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ കുതിരപ്പുറത്ത് ഒരാൾ അവിടെയെത്തി. നല്ല അന്തസ്സുള്ള മനുഷ്യൻ. കണ്ടാൽ ആരും മാനിച്ചുപോകും. പട്ടാളത്തിലെ ഒര് ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു അദ്ദേഹം. "കുട്ടീ, നീ എനിക്ക് ഒര് ഉപകാരം ചെയ്യണം. ഞാൻ കാട്ടിൽ വേട്ടയാടാൻ വന്നതാണ്. കൂട്ടുകാരെ പിരിഞ്ഞ് തനിയെയായി. വഴിയറിയാതെ കുഴങ്ങുകയാണ്. നീ എന്നെ പട്ടണത്തിലേയ്ക്കുള്ള പാതയിൽ കൊണ്ടുപോയാക്കണം. നല്ല സമ്മാനം തരാം," എന്ന് ആ ഉദ്യോഗസ്ഥൻ പറഞ്ഞു.



"വഴി പറഞ്ഞുതരാം. എന്നാൽ നിങ്ങളുടെകൂടെ വരാൻ നിവൃത്തിയില്ല. ഞാൻ വന്നാൽ ഈ ആട്ടിൻ പറ്റത്തെ ആരാണ് നോക്കുക? ഇവിടങ്ങളിൽ ചെന്നായ്ക്കളുടെ ഉപദ്രവം ഉണ്ട്" എന്ന് ഇടയൻ വിനയത്തോടെ അറിയിച്ചു.

ഉദ്യോഗസ്ഥൻ: എനിക്ക് ഇവിടെ പരിചയം കുറവാണ്. ഈ ഇരുട്ടിലും മഞ്ഞിലും വഴിതെറ്റിപ്പോകും. നീ കൂടെ വരണം. വേഗം മടങ്ങാം. അതുവരെ നിന്റെ നായുണ്ടല്ലോ ആടുകളെ നോക്കാൻ.

ഇടയൻ: അതു പറ്റില്ല. നായിനെയല്ല എന്നെയാണ് യജമാനൻ ആടുകളെ നോക്കാൻ ഏൽപ്പിച്ചിട്ടുള്ളത്. നായ് എന്നെ സഹായിക്കുന്നുവെന്നേയുള്ളൂ.

ഉദ്യോഗസ്ഥൻ: ഈ പറ്റത്തിൽ ഒരുപാട് ആടുകളുണ്ടല്ലോ. ഒന്നുരണ്ടെണ്ണം ചെന്നായ് തട്ടിക്കൊണ്ടു പോയാലും യജമാനൻ അറിയുമോ?

ഇടയൻ: അറിയില്ലായിരിക്കാം. എന്നാലും യജമാനനെ ഞാൻ ചതിക്കില്ല.

ഉദ്യോഗസ്ഥൻ: എന്നാൽ നാലാടിന്റെ വില ഞാൻ മുൻകൂറായി തന്നേക്കാം. നഷ്ടപ്പെടുന്ന ആടിനുപകരം ഈ ഇരുനൂറു രൂപ അദ്ദേഹത്തിനു കൊടുത്തേക്ക്.

ഇടയൻ: അതു പറ്റില്ല. ആടുകളെ വിൽക്കാനല്ല, മേയ്ക്കാനാണ് എന്നെ ഏൽപ്പിച്ചിട്ടുള്ളത്.

അവർ ഇങ്ങനെ തർക്കിച്ചുകൊണ്ടിരിക്കുമ്പോൾ വീണ്ടും കുളമ്പടി കേട്ടു. നാലു ജവാൻമാർ കുതിരപ്പുറത്ത് അവിടെ എത്തി. 'മേജർ സാബ്', മേജർ സാബ്' ' എന്നു പറഞ്ഞുകൊണ്ട് അവർ ചാടിയിറങ്ങി

ഉദ്യോഗസ്ഥനു സലാം കൊടുത്തു. ഒരു ജവാൻ പറഞ്ഞു: "മേജർ സാബ്, ഞങ്ങൾ എത്ര നേരമായി അവിടുത്തെ തിരഞ്ഞു നടക്കുന്നു! കാടു മുഴുവൻ ചുറ്റി."

മേജർ ചിരിച്ചുകൊണ്ടു പറഞ്ഞു: "നിങ്ങളെ കാണാതെ ഞാനും വളരെ വിഷമിച്ചു. പട്ടണത്തിലേക്കുള്ള പാത കാണിച്ചുതരാൻ ഈ ഇടയനോടു പറഞ്ഞു. ആട്ടിൻകൂട്ടത്തെ വിട്ടുവരാൻ അവൻ സമ്മതിച്ചില്ല."

ജവാൻമാർ കണ്ണുരുട്ടി. ഇടയൻെറ കൈ കടന്നു പിടിച്ചു. "എടാ, ഇതാരെന്നു നിനക്കറിയാമോ?" എന്ന് ചോദിച്ചു. "ആരായാലെന്ത്? ഞാൻ ഒരു തെറ്റും ചെയ്തിട്ടില്ലല്ലോ!" എന്ന് ഇടയൻ കൂസൽ കൂടാതെ പറഞ്ഞു.

മേജർ പറഞ്ഞു: "അവനെ വിടൂ. അവൻ ഒരു തെറ്റും ചെയ്തിട്ടില്ല. ഞാനാണു തെറ്റുചെയ്തത്. അവനെ ഏൽപ്പിച്ചിട്ടുള്ള ആട്ടിൻപറ്റത്തെ വിട്ട് അവൻ എങ്ങനെ എൻെറകൂടെ വരും?"

പിന്നെ ഇടയനെ നോക്കി അദ്ദേഹം പറഞ്ഞു: "കുട്ടീ, എനിക്ക് നിന്നെ വളരെ ഇഷ്ടപ്പെട്ടു. ആടുകളെ മേച്ചുകൊണ്ട് ഈ മലയോരത്തു കഴിയേണ്ടവനല്ല നീ. നിന്നെപ്പോലെയുള്ള ചെറുപ്പക്കാരെ നമുക്ക് ആവശ്യമുണ്ട്, ചെന്നായ്ക്കളെപ്പോലെയുള്ള ശത്രുക്കളിൽനിന്ന് നമ്മുടെ രാജ്യത്തെ രക്ഷിക്കാൻ. പട്ടാളത്തിൽ ചേരാൻ നീ ഇഷ്ടപ്പെടുന്നുവോ?"

ഇടയൻ തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു: "എൻെറ വളരെക്കാലമായുള്ള മോഹമാണ് അത്. എന്നാൽ ഞാൻ അത്രയ്ക്കൊന്നും പഠിച്ചിട്ടില്ലല്ലോ."

മേജർ: പഠിപ്പല്ല, നീ കാണിച്ച മനസ്സുറപ്പും നേരും കൂറുമാണ് ജവാനു വേണ്ടത്. പട്ടാളത്തിൽ ചേരാൻ സമ്മതമാണെങ്കിൽ ഞങ്ങളുടെ കൂടെ വരണം.

ഇടയൻ: ഉടനെ വരാൻ നിവൃത്തിയില്ല. ഞാൻ വന്നാൽ ഈ ആട്ടിൻപറ്റത്തെ ആരു നോക്കും?

മേജർ: ആടുകളെ തെളിച്ചു കൊണ്ടുപോയി യജമാനനെ ഏൽപ്പിച്ചിട്ട് ഉടനെ വരാമോ?

ഇടയൻ: അതിനും നിവൃത്തിയില്ല. വിശ്വസിക്കാൻ പറ്റിയ ഒരു ചെറുക്കനെ തേടിപ്പിടിച്ച് യജമാനനു കൊണ്ടുപോയി കൊടുക്കണം. എന്നിട്ടുവേണം വരാൻ.

ഇതുകേട്ടപ്പോൾ മേജർക്ക് ഇടയനോട് കൂടുതൽ ഇഷ്ടംതോന്നി. അദ്ദേഹം പറഞ്ഞു: "ശരി അങ്ങനെ ചെയ്യ്. ഈ കാർഡിൽ എൻെറ മേൽവിലാസം കുറിച്ചിട്ടുണ്ട്. പട്ടണത്തിൽവന്ന് ഇതു കാണിച്ചാൽ ആരെങ്കിലും നിന്നെ എൻെറ അരികെ കൊണ്ടുവന്നാക്കും."

മേജറും ജവാൻമാരും യാത്രയായി. ഒരാഴ്ച കഴിഞ്ഞു. ഇടയൻ യജമാനൻെറ സമ്മതംവാങ്ങി പട്ടാളത്തിൽ ചേർന്നു. പുതിയ ജോലിയിലും അവൻ ഉത്സാഹവും ധൈര്യവും നേരും കൂറും കാണിച്ചു. അതോടൊപ്പം പഠിച്ച് പരീക്ഷകളിൽ ജയിക്കുകയും ചെയ്തു. കുറച്ചുകാലംകൊണ്ട് അവൻ വലിയ സ്ഥാനത്തേക്ക് ഉയർന്നു.

പുതിയ പദങ്ങൾ:—

മേജർ, ചെറുക്കൻ, പറ്റം, മഞ്ഞ്, കുളമ്പടി, ഏതാനും, നിമിഷം, അന്തസ്സ്, മാനിക്കുക, പട്ടാളം, ഉദ്യോഗസ്ഥൻ, വേട്ടയാടുക, ചെന്നായ്, വിനയം, പരിചയം,

യജമാനൻ, തട്ടിക്കൊണ്ടുപോവുക, മുൻകൂറ്, ഏൽപ്പിക്കുക, ജവാൻ, കണ്ണുരുട്ടുക, മനസ്സുറപ്പ്, നേര്, തെളിക്കുക, കാർഡ്, മേൽവിലാസം, പരീക്ഷ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

മാനിക്കുക, പരിചയം, ഏൽപ്പിക്കുക, മുൻകൂറ്.

II. 'നിമിഷം, ഏതാനും, വിനയം, തട്ടിക്കൊണ്ടുപോകും, കണ്ണുരുട്ടി, തെളിക്കുന്നു, മേൽവിലാസം'—ഈ പദങ്ങളിൽ ഓരോന്നു ചേർത്തു പൂരിപ്പിക്കുക:

(1) നട്ടിട്ട്————ദിവസം കഴിയുമ്പോൾ വിത്ത് മുളച്ചുവരും.

(2) കുറുക്കൻ കോഴികളെ———.

(3) കുട്ടികളേ, നിങ്ങൾ അഞ്ചു———കൊണ്ട് ഈ കണക്കു ചെയ്യണം.

(4) നല്ല കുട്ടികൾ ഗുരുനാഥനോട്———— കാണിക്കുന്നു.

(5) വണ്ടിക്കാരൻ കാളകളെ————.

(6) കത്തിൽ ———എഴുതണം.

(7) കുട്ടികൾ വികൃതി കാട്ടിയപ്പോൾ അച്ഛൻ ————.

III. (1) മേജർക്ക് ഇടയനോട് ഇഷ്ടംതോന്നിയത് എന്തുകൊണ്ട് ?

(2) എപ്പോഴാണ് മേജർക്ക് ഇടയനോട് കൂടുതൽ ഇഷ്ടം തോന്നിയത് ?

(3) ഇടയൻെറ നേരും കൂറും അവൻെറ ഏതു വാക്കുകളിൽനിന്നു തെളിയുന്നു ?

(4) ഇടയൻെറ മനസ്സുറപ്പ് ഏതുഭാഗത്തുനിന്നു തെളിയുന്നു ?

(5) ജവാന് ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ ഏവ ?

———

## പാഠം 25

# മേഘം



പരന്നോരു തടാകത്തിൽ-
പ്പാറും പായലുപോലവേ,
നീലമാം വാനിൽ നീന്തുന്നു
നീർനിറഞ്ഞൊരു കാർമുകിൽ.

വറ്റിപ്പോയീ തടാകങ്ങൾ,
വരണ്ടൂ വയലൊക്കവേ;
വന്നാലും വരവുംകാത്തു
വാഴ്കയാണൂഴി മേഘമേ!

കാറ്റുമായ് മത്സരിച്ചോടി-
ക്കളിയാടുന്ന തോഴരേ,
കരുതിക്കൊള്ളു, കുന്നിൻമേൽ
കാലുതട്ടുകിൽ വീണുപോം.

പുരമുറ്റത്തു ഞാൻ നട്ട
പുതുമൈതമുല്ലയൊന്നിതാ.
ഇതിന്നു കനിവോലും നീ-
യിറ്റുവെള്ളം കൊടുക്കുമോ?
നാളെ നീതനിയേ വാനിൽ
നടക്കുമളവോമനേ,
പൂവിനാൽ പുഞ്ചിരിക്കൊണ്ടു
പൂരിക്കും നന്ദികാട്ടിടും.
പാടത്തു പുല്ലെടുക്കുന്നു
പലപാവങ്ങൾ, നോക്കുക!
തണലേകുക വെയ്ലത്തു
തളരുന്നോരവർക്കു നീ.

ഇളംചുണ്ടുകൾ] [ജി. ശങ്കരക്കുറുപ്പ്.

## അഭ്യാസം

I. കവിവാക്യത്തിൽ ഉത്തരം പറയുക:—

(1) നീലവാനിൽ ആരാണ് നീന്തുന്നത്? (ഒരുവരി)

(2) ഏതിനെപ്പോലെ നീന്തുന്നു? (രണ്ടുവരി)

(3) ആരാണ് മേഘത്തിന്റെ വരവു കാത്തിരിക്കുന്നത്? (ഒരു വാക്ക്)

(4) കാത്തിരിക്കാൻ എന്താണ് കാരണം? (രണ്ടു വരി)

II. (1) മേഘം ആരുമായാണ് മത്സരിച്ചോടുന്നത്?

(2) ഓടുമ്പോൾ സൂക്ഷിച്ചില്ലെങ്കിൽ എന്തുപറ്റും?

(3) എവിടെ കാൽ തട്ടിയാലാണ് മേഘം വീണുപോവുക?

(4) 'നന്ദി കാട്ടും' ആർ? എങ്ങനെ? എന്തിന്?

(5) ആർക്കാണ് മേഘം തണൽ നൽകേണ്ടത്?

(6) കുട്ടിക്ക് മേഘത്തോടുള്ള സ്നേഹം ഏതു വരികളിൽനിന്ന് മനസ്സിലാക്കാം?

---

പാഠം 26

# കാട്ടുമൃഗങ്ങൾ എങ്ങനെ ഇണങ്ങി?

വളരെപ്പണ്ടു നടന്ന ഒരു കാര്യമാണ് പറയാൻ പോകുന്നത്. അന്ന് ഇന്നത്തെപ്പോലെ നാട്ടിൻപുറങ്ങളും നഗരങ്ങളും ഒന്നും ഉണ്ടായിരുന്നില്ല. വീടുകളും വയലുകളും ഇല്ലായിരുന്നു. എങ്ങും കൊടും കാടുകൾ മാത്രം. അവയിൽ പലതരം മൃഗങ്ങൾ കളിച്ചുപുളച്ചു. അവയുടെ ഇടയിൽ മനുഷ്യരും ജീവിച്ചുപോന്നു. ഗുഹകളിലാണ് മനുഷ്യർ പാർത്തിരുന്നത്. മൃഗങ്ങളുടെയും മരങ്ങളുടെയും തോലാണ് ഉടുത്തിരുന്നത്. അന്ന് കൃഷി നടപ്പായിരുന്നില്ല. കായും കിഴങ്ങും തിന്നാണ് മനുഷ്യർ ജീവിച്ചിരുന്നത്. വേട്ടയാടിപ്പിടിക്കുന്ന കാട്ടുമൃഗങ്ങളുടെ മാംസവും അവർ തിന്നിരുന്നു. കായും, കിഴങ്ങും, മാംസവും എല്ലാം പച്ചയായി തിന്നുപോന്നു. ഒന്നും വേവിച്ചിരുന്നില്ല. തീയിന്റെ ഉപയോഗം അവർക്ക് അറിഞ്ഞുകൂടായിരുന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം കാട്ടുതീ പടർന്നു പിടിച്ചു. മൃഗങ്ങളും മനുഷ്യരും ജീവൻ രക്ഷിക്കാൻ ഓടി. ചില മൃഗങ്ങൾ കാട്ടുതീയിൽപ്പെട്ട് വെന്തുചത്തു. അവയുടെ മാംസത്തിന്റെ മണം മനുഷ്യന് ഇഷ്ടപ്പെട്ടു. അവൻ വെന്ത മാംസം തിന്നു നോക്കി. നല്ല സ്വാദ്. അന്നുമുതൽക്ക് അവൻ ഭക്ഷണസാധനങ്ങൾ ചുട്ടുതിന്നാൻ തുടങ്ങി.

നായ്, പശു, ആട്, പന്നി, കുതിര, കഴുത മുതലായ വളർത്തുമൃഗങ്ങളൊന്നും അന്ന് ഉണ്ടായിരുന്നില്ല. കാട്ടുമൃഗങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അവയെ മനുഷ്യൻ വേട്ടയാടി; കൊന്നുതിന്നു.

അക്കാലത്ത് നല്ല നിലാവുള്ള ഒരു രാത്രി ഒരു കാട്ടാളനും അവൻെറ കുടുംബവും ഗുഹയുടെ മുറ്റത്ത് തീയും കാഞ്ഞ് ഇരിക്കുകയായിരുന്നു. അവർ കുന്തമുനയിൽ കോർത്ത മാംസക്കഷണങ്ങൾ തീയിൽ ചുട്ടെടുക്കുകയാണ്. മാംസത്തിൻെറ മണം ചുറ്റും പരന്നു. അപ്പോൾ അവർ ഒരു മൃഗത്തിൻെറ നിഴൽ കണ്ടു. നിഴൽ മെല്ലെമെല്ലെ മുന്നോട്ടു നീങ്ങി. അതാ



ഒരു ചെന്നായ്! കുട്ടികൾ പേടിച്ചു നിലവിളിച്ചു. കാട്ടാളൻ കുന്തമോങ്ങി അതിൻെറ നേർക്കു ചെന്നു. ചെന്നായ് ഓടിക്കളഞ്ഞു.

കുറച്ചുനേരം കഴിഞ്ഞു. പിന്നെയും ചെന്നായ് പതുങ്ങിപ്പതുങ്ങി വന്നു. നാക്കിൽനിന്ന് വെള്ള മൊലിക്കുന്നുണ്ട്. ചുട്ട മാംസത്തിൻെറ മണംകേട്ടു വന്നതാണ്. വേടനു ദയ തോന്നി. അവൻ ഒരു മാംസ ക്കഷണമെടുത്ത് എറിഞ്ഞുകൊടുത്തു. ചെന്നായ് ആർത്തിയോടെ അതു തിന്നു. പിന്നെ ഇരുട്ടിൽ മറഞ്ഞു.

പിറ്റേന്നും അതു വന്നു. അന്ന് കുട്ടികൾ അതിനു മാംസക്കഷണങ്ങൾ എറിഞ്ഞുകൊടുത്തു. ഇങ്ങനെ കുറേ ദിവസം കഴിഞ്ഞപ്പോൾ ചെന്നായ് അവിടെനിന്ന് പോകാതായി. അവിടെത്തന്നെ ചുറ്റിപ്പറ്റി നിന്നു. മെല്ലെമെല്ലെ അത് കാട്ടാളന്റെ കുട്ടികളുടെ കൂട്ടുകാരനായി. എപ്പോഴും അവരുടെ കൂടെ നടക്കും. അവരെക്കണ്ടാൽ വാലാട്ടും. മുൻ കാലുകൾ മുന്നോട്ടുനീട്ടി അവരെ കുമ്പിടുക പതി വായി. കുട്ടികൾ വിളിക്കുമ്പോഴേക്ക് അത് ഓടി യെത്തും. രാത്രി ഗുഹയുടെ പുറത്ത് കാവൽ കിടക്കും. എന്തെങ്കിലും ചെറിയ ശബ്ദം കേട്ടാൽ മതി, ഉടനെ കുരച്ച് വേടനെ ഉറക്കത്തിൽനിന്ന് ഉണർത്തും. വേട്ടയാടാൻ പോകുമ്പോൾ അവന്റെ കൂടെ പോകും. അങ്ങനെ ചെന്നായ് നായായി മാറി.

പിന്നെയും വളരെക്കാലം കഴിഞ്ഞു. മറ്റു മൃഗ ങ്ങളും ഓരോന്നായി മനുഷ്യന്റെ അടുത്തേക്ക് വന്നു. പശു, കാള, ആട്, എരുമ, പോത്ത്, പന്നി, കഴുത എല്ലാം വന്നു. വളരെ ഒടുവിലാണ് കുതിര വന്നത്. എങ്കിലും അത് വേഗം ഇണങ്ങി. മുമ്പൊക്കെ ഈ മൃഗങ്ങളെ കൊന്നുതിന്നിരുന്ന ചെന്നായ് ഇപ്പോൾ അവയുടെ കാവൽക്കാരനായി മാറി.

പുതിയ പദങ്ങൾ:—

നാട്ടിൻപുറം, നഗരം, കൊടുംകാട്, ഗുഹ, പച്ച, വേവി ക്കുക, പടർന്നുപിടിക്കുക, വെന്ത, വളർത്തുമൃഗങ്ങൾ, കാട്ടാളൻ, കുന്തമുന, ഓങ്ങുക, ആർത്തി, മറയുക, കുമ്പിടുക, മുമ്പ്.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

വെന്ത, ചുട്ടുതിന്നുക, ചുട്ടെടുക്കുക, ഓങ്ങുക, ആർത്തി, കുമ്പിടുക, പടർന്നുപിടിക്കുക, ചുറ്റിപ്പറ്റി.

II. 'വേവിച്ച, കിഴങ്ങ്, നിഴൽ, നാട്ടിൻപുറത്ത്, കൊടുംകാട്ടിൽ, കളിച്ചുപുളയ്ക്കുന്നു, നഗരത്തിൽ'—ഇവയിൽ ഒന്ന് ചേരുംപടി ചേർത്ത് വാക്യങ്ങൾ പൂരിപ്പിക്കുക:—

(1) ———ധാരാളം വയലുകൾ കാണാം.
(2) ———കാട്ടുമൃഗങ്ങൾ കളിച്ചുപുളയ്ക്കുന്നു.
(3) ———ജനങ്ങൾ തിങ്ങിപ്പാർക്കുന്നു.
(4) വെള്ളത്തിൽ മത്സ്യങ്ങൾ———
(5) ———അരിയാണ് ചോറ്.
(6) ———മണ്ണിനടിയിലാണ്.
(7) വെള്ളത്തിൽ നോക്കിയാൽ———കാണാം.

III. (1) പണ്ടുപണ്ട് മനുഷ്യർ എവിടെ പാർത്തു ?
(2) അക്കാലത്ത് അവർ എന്താണ് ഭക്ഷിച്ചിരുന്നത് ? എന്താണ് ഉടുത്തിരുന്നത് ?
(3) ചെന്നായ് എങ്ങനെ ഇണങ്ങി ?
(4) പിന്നീട് ഏതെല്ലാം മൃഗങ്ങൾ മനുഷ്യന്റെകൂടെ പാർക്കാൻ വന്നു ?
(5) വളരെ ഒടുവിലായി വന്ന മൃഗം ഏത് ?
(6) മൃഗങ്ങളെ എങ്ങനെ ഇണക്കാം ?

———

പാഠം 27

# ജനറൽ വാഷിങ്ടൻ

അമേരിക്ക എന്നൊരു രാജ്യത്തെക്കുറിച്ച് നിങ്ങൾ കേട്ടിരിക്കും. ഇന്ന് എല്ലാംകൊണ്ടും മുൻപന്തിയിൽ നില്ക്കുന്ന ഒരു രാജ്യമാണ് അമേരിക്ക. എന്നാൽ ഒരുകാലത്ത് ആ രാജ്യം ഇംഗ്ലണ്ടിന്റെ അടിമയായിരുന്നു. പിന്നീട് അമേരിക്കക്കാർ ഇംഗ്ലണ്ടിനോടു യുദ്ധംചെയ്ത് സ്വാതന്ത്ര്യം നേടി. ആ യുദ്ധത്തിൽ ജനറൽ വാഷിങ്ടനായിരുന്നു അമേരിക്കയുടെ സേനാപതി. ജനറൽ എന്നത് പട്ടാളത്തലവൻമാർക്കുള്ള സ്ഥാനപ്പേരാണ്. വാഷിങ്ടൻ ഒരു നല്ല സേനാപതിയായിരുന്നു. ഒരു നല്ല മനുഷ്യനും ആയിരുന്നു.

ഒരു ദിവസം അദ്ദേഹം കുതിരസ്സവാരിക്ക് ഇറങ്ങി. അപ്പോൾ ജനറൽ പട്ടാളഉടുപ്പ് ഇട്ടിരുന്നില്ല. കുറച്ചുദൂരം പോയപ്പോൾ ഏതാനും പട്ടാളക്കാർ ഒരു തടി പൊക്കി വണ്ടിയിൽ കയറ്റാൻ പാടുപെടുന്നത് അദ്ദേഹം കണ്ടു. എത്ര ശ്രമിച്ചിട്ടും തടി വേണ്ടത്ര പൊങ്ങുന്നില്ല. വണ്ടിയിൽ കയറി എന്നു തോന്നും. അപ്പോഴേയ്ക്ക് അത് താഴത്തുവീഴും. ജോലി ചെയ്യിച്ചുകൊണ്ട് ഒരാൾ അരികെ നിൽക്കുന്നുണ്ട്. അയാൾ ഒരു കോർപ്പറൽ ആയിരുന്നു. കോർപ്പറൽ പട്ടാളത്തിലെ ഒരു ചെറിയ ഉദ്യോഗസ്ഥനാണ്, ജനറലിനെക്കാൾ എത്രയോ താഴെ. ആ ഉദ്യോഗസ്ഥൻ തുടരെത്തുടരെ കല്പന കൊടുക്കുന്നുണ്ട്. "എന്താണ് നിങ്ങൾ കാട്ടുന്നത്! ഒത്തുപിടിക്കിൻ! എത്രനേരമായി! ഈ തടിപൊക്കാൻ ഇത്ര പ്രയാസമോ?" എന്നൊക്കെ പറയുന്നുണ്ട് ആ മനുഷ്യൻ. പാവം! പട്ടാളക്കാർ വീണ്ടും ശ്രമിച്ചു.

തടി പൊക്കാൻ കഴിഞ്ഞില്ല. അവർ വിയർത്തു കുളിച്ചു. ഒന്നുരണ്ടാൾ കൂടി ഉണ്ടായിരുന്നെങ്കിൽ തടി പൊക്കാമായിരുന്നു. എന്നാൽ കോർപ്പറൽ തുരു തുരെ കല്പന കൊടുക്കുകയല്ലാതെ പട്ടാളക്കാരെ സഹായിക്കാൻ മുന്നോട്ടു ചെന്നില്ല. ഇതുകണ്ട് ജനറൽ വാഷിങ്ടൻ കോർപ്പറലോടു ചോദിച്ചു: "എന്താ അവരെ ഒന്നു സഹായിച്ചുകൂടേ? അവർ കഷ്ടപ്പെടുന്നതു കണ്ടില്ലേ?"

ഉദ്യോഗസ്ഥനു ദേഷ്യം വന്നു. അയാൾ ചോദിച്ചു: "ഞാൻ ആരാണെന്നു നിങ്ങൾക്കറിയാമോ?" "ഞാൻ ഒരു കോർപ്പറലാണ്. വെറും പട്ടാളക്കാരനല്ല. കോർപ്പറൽ തടി പിടിക്കുകയോ? അതു നടപ്പില്ല." എന്ന് അയാൾ പറഞ്ഞു.

"ക്ഷമിക്കണം; നിങ്ങൾ ആരാണെന്ന് ഞാൻ അറിഞ്ഞില്ല," എന്നുപറഞ്ഞ് ജനറൽ കുതിരപ്പുറത്തുനിന്ന് ഇറങ്ങി. കോട്ട് അഴിച്ചുമാറ്റി. പട്ടാളക്കാരുടെകൂടെ തടിപിടിച്ചു. 'ഇതാ പിടി' എന്നു പറഞ്ഞുകൊണ്ട് എല്ലാവരും ഒത്തുപിടിച്ചു. ഒരു നിമിഷംകൊണ്ട് തടി വണ്ടിയിൽക്കയറി.

ജനറൽ കോട്ടെടുത്തിട്ടു. കുതിരപ്പുറത്തു കയറി. സ്ഥലം വിടുന്നതിനുമുമ്പ് അദ്ദേഹം ആ ഉദ്യോഗസ്ഥനോടു പറഞ്ഞു: "ഇനിമേൽ ഇങ്ങനെ പ്രയാസമേറിയ വല്ല ജോലിയും ചെയ്യാനുണ്ടെങ്കിൽ നിങ്ങളുടെ ജനറലിനെ അറിയിച്ചാൽ മതി. പട്ടാളക്കാരെ സഹായിക്കുന്നത് അദ്ദേഹത്തിനു സന്തോഷമാണ്."

ജനറൽ വാഷിങ്ടനാണ് അതെന്ന് അപ്പോഴാണ് ആ ഉദ്യോഗസ്ഥന് മനസ്സിലായത്. അയാൾ വിഷമിച്ചു നിന്നുപോയി. ജനറൽ കുതിരയെ ഓടിച്ചുപോകയും ചെയ്തു.



പുതിയ പദങ്ങൾ:—

അമേരിക്ക, ഇംഗ്ലണ്ട്, അടിമ, സ്വാതന്ത്ര്യം, ജനറൽ, സേനാപതി, കോർപ്പറൽ, തുടരെത്തുടരെ, കല്പന, ഒത്തുപിടിക്കുക, വിയർക്കുക, ക്ഷമിക്കുക, കോട്ട്, അഴിച്ചുമാറ്റുക.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

കല്പന കൊടുക്കുക, വിയർത്തുകുളിക്കുക. ക്ഷമിക്കുക.

II. ''കഠിനമായ, അഴിച്ചുമാറ്റി, സ്വാതന്ത്ര്യം, ഒത്തുപിടിച്ചാൽ''—ഇവയിൽ ഒന്ന് ചേരുംപോലെ ചേർത്ത് വാക്യങ്ങൾ പൂരിപ്പിക്കുക:—

(1) ഇന്ത്യ 1947 ആഗസ്റ്റ് 15-ാം തീയതി———— നേടി.

(2) അഴുക്കായ ഉടുപ്പ് ഞാൻ————

(3) വിറകുവെട്ട്————ജോലിയാണ്.

(4) ————മലയും മറിക്കാം.

III. (1) പട്ടാളക്കാർ ഏതു ജോലിയിലാണ് ഏർപ്പെട്ടിരുന്നത് ?

(2) 'അവരെ ഒന്നു സഹായിച്ചുകൂടെ ?' എന്നു ചോദിച്ചപ്പോഠം കോർപ്പറൽ എന്തു പറഞ്ഞു ?

(3) അതുകേട്ടപ്പോഠം ജനറൽ എന്തുചെയ്തു ?

(4) കുതിരപ്പുറത്തുകയറി സ്ഥലം വിടുന്നതിനു മുമ്പ് ജനറൽ എന്തു പറഞ്ഞു ?

(5) അതു കേട്ടപ്പോഠം കോർപ്പറൽ വിഷമിച്ചുനിന്നുപോകാൻ കാരണമെന്ത് ?

(6) അമേരിക്ക ഏതു രാജ്യത്തിൻെറ അടിമയായിരുന്നു ?

പാഠം 28

# നെൽക്കൃഷി

അരികൊണ്ട് ഉണ്ടാക്കുന്ന ചോറും കഞ്ഞിയും പലഹാരങ്ങളുമാണ് നമ്മുടെ പ്രധാനഭക്ഷണം. നെല്ലു കുത്തിയാണ് അരിയുണ്ടാക്കുന്നത്. നെൽക്കൃഷി നമ്മുടെ നാട്ടിലെ ഒരു പ്രധാനതൊഴിലാണ്. മഴയും വെയിലും ധാരാളം കിട്ടുന്ന പ്രദേശങ്ങളിലേ നെൽച്ചെടി നന്നായി വളരുകയുള്ളൂ. കേരളം നെൽക്കൃഷിക്കു പറ്റിയ പ്രദേശമാണ്.

നെൽക്കൃഷി ചെയ്യുന്ന സ്ഥലങ്ങൾക്ക് വയലുകൾ എന്നുപറയും; പാടങ്ങൾ എന്നും പറയും. വെള്ളം ആവശ്യംപോലെ കിട്ടുന്ന വയലുകളിൽ കൊല്ലത്തിൽ രണ്ടും മൂന്നും തവണ വിളയിറക്കാം. വെള്ളം കിട്ടാൻ പ്രയാസമുള്ള പാടങ്ങളിൽ ഒരു വിളയേ ഇറക്കുകയുള്ളൂ. മഴക്കാലത്തായിരിക്കും അവിടെ വിളയിറക്കുക. കായൽപ്രദേശങ്ങളിൽ പമ്പുപയോഗിച്ചു വെള്ളം വറ്റിച്ചാണ് നെൽക്കൃഷി ചെയ്യുന്നത്.

നെല്ല് എങ്ങനെ കൃഷിചെയ്തുണ്ടാക്കുന്നു എന്ന് നമുക്ക് ഈ പാഠത്തിൽ പഠിക്കാം. പുതുമഴ പെയ്താൽ ഉടനെ വയലുകൾ രണ്ടുമൂന്നു തവണ ഉഴുതു മണ്ണിളക്കും. നിലം ഉഴുന്നത് എങ്ങനെയെന്ന് ചിത്രത്തിൽ കാണിച്ചിട്ടുണ്ട് അതു നോക്കുക. നിലം ഉഴാൻ ഉപയോഗിക്കുന്ന പണിയായുധത്തിന് കലപ്പ എന്നാണ് പേർ. ചിലേടങ്ങളിൽ കരി എന്നും പറയാറുണ്ട്. ഉഴുതു മറിച്ച മണ്ണിൽ കട്ടകൾ ഉണ്ടായിരിക്കും. അവ തല്ലിയുടയ്ക്കും. പിന്നെ വളം



ചേർത്ത് വീണ്ടും ഉഴും. ഇങ്ങനെ നിലം ഒരുക്കിയ ശേഷം വിത്തു വിതയ്ക്കും. മണ്ണു നിരപ്പാക്കി ഉഴവുചാലുകൾ മൂടും. കാലികളെക്കൊണ്ട് പലക വലിപ്പിച്ചാണ് മണ്ണു നിരപ്പാക്കുന്നത്. അതും ചിത്രത്തിൽ കാണിച്ചിട്ടുണ്ട്.

വേറൊരുതരത്തിലും വിളയിറക്കാറുണ്ട്. അത് എങ്ങനെയെന്നു പറയാം. വയലുകൾ ഉഴുതു മണ്ണിളക്കും. ആവശ്യംപോലെ ഒന്നോ രണ്ടോ കണ്ടത്തിൽ മാത്രം വിത്തുപാവി നെൽച്ചെടികൾ മുളപ്പിക്കും. മറ്റു കണ്ടങ്ങളിൽ വെള്ളം കെട്ടിനിർത്തും. ഉഴുതു മറിച്ച മണ്ണും വെള്ളവും കൂടിക്കലർന്നു ചേറാകും. ഈ ചേറ്റിൽ ചാണകം, പച്ചിലവളം, രാസവളങ്ങൾ ഇവ ചേർത്തു നിലം ഒന്നുകൂടി ഉഴും. പിന്നെ നിലം നിരപ്പാക്കും.



വിത്തുപാവി മുളപ്പിച്ച നെൽച്ചെടികൾ മൂന്നോ നാലോ ആഴ്ചകൊണ്ടു പറിച്ചുനടാൻ പാകത്തിൽ വളർന്നിരിക്കും. ഈ തൈകൾക്കു ഞാറ് എന്നാണ് പറയുക. ഒരുക്കിയിട്ട കണ്ടത്തിൽ ഞാറു പറിച്ചു നടും. കുറെ ഇടവിട്ടാണ് ഞാറു നടുക. കുറച്ചു ദിവസംകൊണ്ട് ഓരോ മുരട്ടിലും ധാരാളം ചിനപ്പുകൾ കിളിർത്തുവരും. അപ്പോൾ വയലിൽ നെൽച്ചെടികൾ ഇടതൂർന്നു വളരും.

നെല്ലിൻെറകൂടെ പലതരം ചെടികളും പുല്ലും മുളച്ചുപൊങ്ങും. ഇവയ്ക്ക് കള എന്നാണു പറയുക. കള പറിച്ചുകളയണം. അല്ലെങ്കിൽ നെല്ലിനിട്ട വളമെല്ലാം കള വലിച്ചെടുക്കും. വിള മോശമാവുകയും ചെയ്യും. കള പറിച്ചതിനുശേഷം മണ്ണിളക്കി വീണ്ടും വളമിട്ടുകൊടുക്കണം.



വിത്തു വിതച്ചിട്ട് എട്ടോ പത്തോ ആഴ്ച കഴിയുമ്പോൾ നെൽച്ചെടിയിൽ കതിർ വരും. കതിരിൽ നിറച്ചു നെൻമണികൾ ഉണ്ടായിരിക്കും. കതിർവന്നു രണ്ടാഴ്ചയോളം കഴിയുമ്പോൾ നെൻമണികളിൽ പാൽ വയ്ക്കും. മൂപ്പെത്തുമ്പോൾ ഈ പാൽ ഉറച്ച് അരിയാകും.

ചിലപ്പോൾ ചാഴികൾ ഈ പാൽ വലിച്ചുകുടിച്ചു നെല്ലിനെ പതിരാക്കിക്കളയും. പതിർ വെറും ഉമിയാണ്. അതിൻെറ അകത്ത് അരി ഉണ്ടായിരിക്കയില്ല. നെല്ലിൻെറ ഓല നശിപ്പിക്കുന്ന കീടങ്ങളുടെ ഉപദ്രവവും പലപ്പോഴും ഉണ്ടാകും. ഈ കെടുതികൾ ഒഴിവാക്കാൻ വിതയ്ക്കുന്നതിനുമുമ്പ് വിത്തിൽ മരുന്നു പുരട്ടണം. ഇടയ്ക്കിടെ നെൽച്ചെടികളിൽ മരുന്നു തളിക്കുകയും വേണം.

വിത്തുവിതച്ചിട്ട് മൂന്നോ നാലോ മാസം കഴിയുമ്പോൾ നെല്ലു കൊയ്തെടുക്കാറാകും. സ്വർണ്ണനിറത്തിലുള്ള കതിരുകൾ വിളഞ്ഞുനിൽക്കുന്ന പാടങ്ങൾ കാണേണ്ട കാഴ്ചതന്നെയാണ്.



മൂപ്പെത്തിയ നെൽച്ചെടികൾ മുരട്ടിന് അല്പം മീതെവച്ചു കൊയ്തെടുക്കും; കറ്റകളാക്കി കെട്ടും. കറ്റകൾ കളത്തിലേക്കു കൊണ്ടുപോയി നിലത്തു പരത്തിയിടും. ഒന്നുരണ്ടുദിവസം കഴിഞ്ഞാൽ കറ്റകളിൻമേൽ ചവിട്ടിയോ വടികൊണ്ട് അടിച്ചോ നെൻമണികൾ വൈക്കോലിൽനിന്നു വേർപെടുത്തും. ഇങ്ങനെ ചെയ്യുന്നതിന് മെതിക്കുക എന്നാണു പറയുക. മെതിച്ചെടുത്ത നെല്ലിൽ പതിരും പൊടിയും കലർന്നിരിക്കും. അതുകളഞ്ഞ് നെല്ല് ഉണക്കി

സൂക്ഷിക്കും. വൈക്കോലും സൂക്ഷിക്കും. അത് കാലികളുടെ തീറ്റിയാണ്.

നല്ല നെല്ലു തെരഞ്ഞെടുത്തു വിത്താക്കി വീണ്ടും കൃഷിക്ക് ഉപയോഗിക്കും. വിത്തു നന്നായാലേ വിള നന്നാവുകയുള്ളൂ. വിത്തുഗുണം പത്തുഗുണം എന്നു കേട്ടിട്ടില്ലേ ?

പുതിയ പദങ്ങൾ :—

തവണ, വിളയിറക്കുക, പമ്പ്, പണിയായുധം, കരി, നിലംഒരുക്കുക, നിരപ്പാക്കുക, കൂടിക്കലരുക, രാസവളം, പാകം, മുരട്, ചിനപ്പ്, കിളിർക്കുക, ഇടവിട്ട്, ഇടതൂർന്ന്, ചാഴി, ഉപദ്രവം, പതിര്, കാഴ്ച, കളം, മെതിക്കുക, വീണ്ടും, കീടം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക :—

തവണ, കൂടിക്കലരുക, ഇടവിട്ട്, ഇടതൂർന്ന്, വീണ്ടും, കാണേണ്ടകാഴ്ച.

II. ഒറ്റ വാക്യമാക്കുക :—

നെൽക്കൃഷി ചെയ്യുന്ന സ്ഥലങ്ങൾക്ക് വയലുകൾ എന്നു പറയും. പാടങ്ങൾ എന്നും പറയും.

III. രണ്ടു വാക്യമാക്കുക :—

നെല്ലിന്റെകൂടെ പലതരം ചെടികളും പുല്ലും മുളച്ചു പൊങ്ങും.

IV. പിരിച്ചെഴുതുക :—

നെൻമണി.

V. (1) എങ്ങനെയുള്ള പ്രദേശങ്ങളാണ് നെൽക്കൃഷിക്കു പറ്റിയവ ?

(2) കായൽപ്രദേശങ്ങളിൽ നെൽക്കൃഷി ചെയ്യുന്നത് എങ്ങനെ ?

(3) ഞാറ് എന്നാൽ എന്ത് ?

(4) ഞാറു പറിച്ചുനടാൻ നിലമൊരുക്കുന്നത് എങ്ങനെ?

(5) കീടങ്ങളുടെ ഉപദ്രവം ഒഴിവാക്കാൻ എന്തുചെയ്യണം?

(6) കള പറിക്കുന്നത് എന്തിന്?

(7) എന്തിനാണ് ഞാറ് ഇടവിട്ടു നടുന്നത്?

(8) ഏതാണ് അരിയായിത്തീരുന്നത്?

പാഠം 29

# മുതലയും കുരങ്ങും

പുഴവക്കത്തുള്ള അത്തിമരത്തിൽ ഒരു കുരങ്ങൻ വന്നുകൂടി. അവന് കൂട്ടുകാരായി ആരും ഉണ്ടായിരുന്നില്ല. കാട്ടിൽ മറ്റു കുരങ്ങുകളോടുകൂടി മരം ചാടുമ്പോൾ അവൻ ചാട്ടം പിഴച്ച് താഴെ വീണു പോയി. അതിനാൽ കൂട്ടുകാർ അവനെ കൂട്ടത്തിൽ നിന്നു പുറത്താക്കി. അങ്ങനെ ആ പാവം ഒറ്റപ്പെട്ടു.

അത്തിമരത്തിൽ ധാരാളം പഴങ്ങളുണ്ടായിരുന്നു, നല്ല സ്വാദുള്ള പഴങ്ങൾ. അതിനാൽ കുരങ്ങന് അഷ്ടിക്ക് ഒരു മുട്ടും ഉണ്ടായിരുന്നില്ല. എങ്കിലും കൂട്ടുകാരില്ലാത്ത സങ്കടം അവനെ അലട്ടി. അങ്ങനെയിരിക്കെ ഒരു മുതല അവിടെ വന്നുചേർന്നു. കുരങ്ങൻ അത്തിമരത്തിൻെറ കൊമ്പുകൾതോറും ചാടി നടക്കുമ്പോൾ അത്തിപ്പഴങ്ങൾ 'ഗുളു ഗുളു' ശബ്ദത്തോടെ വെള്ളത്തിൽ വീഴും. മുതല ആർത്തിയോടെ അതെല്ലാം വിഴുങ്ങും. കുരങ്ങനു പാവംതോന്നും. അവൻ കൊമ്പു കുലുക്കി ധാരാളം പഴങ്ങൾ വീഴ്ത്തിക്കൊടുക്കും.

ഇങ്ങനെ കുറച്ചുദിവസം കഴിഞ്ഞപ്പോൾ മുതലയും കുരങ്ങനും ഉറ്റചങ്ങാതിമാരായി. എന്നും കാലത്ത് മുതല അത്തിമരത്തിൻെറ ചുവട്ടിൽ എത്തും. സ്വാദുള്ള അത്തിപ്പഴം മതിയാവുന്നതുവരെ തിന്നും. ചങ്ങാതിയുമായി പല വർത്തമാനങ്ങളും പറഞ്ഞ് പകൽ കഴിക്കും. അന്തിയായാൽ പുഴയുടെ മറുകരയിലുള്ള തൻെറ മാളത്തിലേക്ക് മടങ്ങും. അപ്പോൾ ഭാര്യക്കു കൊടുക്കാൻ കുറെ അത്തിപ്പഴം കൊണ്ടുപോകയും ചെയ്യും.

മുതലയച്ചന്റെ ഭാര്യക്ക് അത്തിപ്പഴം വളരെ ഇഷ്ടമായി. എന്നാൽ അവൾക്ക് ഒരു ദുരാഗ്രഹം തോന്നി. "എന്നും അത്തിപ്പഴം തിന്നുന്ന കുരങ്ങന്റെ മാംസം എത്ര സ്വാദുള്ളതായിരിക്കും! അതു തിന്നണം," എന്ന് അവൾ ആശിച്ചു. ഒരു ദിവസം അവൾ ഭർത്താവിനോട് ഇക്കാര്യം പറഞ്ഞു. അതു കേട്ടപ്പോൾ മുതലയച്ചൻ വല്ലാതെ കോപിച്ചു. "ദുഷ്ടേ! എന്നും അത്തിപ്പഴം തരുന്ന ഉറ്റ ചങ്ങാതിയെ കൊന്നു തിന്നുകയോ! മഹാപാപം! ഞാൻ അതു ചെയ്യില്ല," അവൻ തീർത്തുപറഞ്ഞു.

കുറെ ദിവസം കഴിഞ്ഞു. ഒരുനാൾ അന്തിക്ക് വീട്ടിൽ തിരിച്ചെത്തിയപ്പോൾ മുതല എന്താണു കണ്ടതെന്നോ? ഭാര്യ രോഗംപിടിച്ച് തളർന്നു കിടക്കുന്നു. അനങ്ങാൻ വയ്യാ. മേലൊക്കെ തൈലം പുരട്ടിയിട്ടുണ്ട്. മുതലയച്ചന് സങ്കടം തോന്നി. അടുത്തുചെന്ന് എന്താണു സുഖക്കേട് എന്ന് അന്വേഷിച്ചു. മുതലപ്പെണ്ണ് ചൊടിച്ചുകൊണ്ടു ചോദിച്ചു: "അതറിഞ്ഞിട്ട് നിങ്ങൾക്കെന്തു കാര്യം? വീടുണ്ട്, ഭാര്യയുണ്ട് എന്ന വിചാരമേ നിങ്ങൾക്കില്ലല്ലോ? ഞാൻ ചത്തുപോയാൽ നിങ്ങൾക്കെന്തു ചേതം? ആ കുരങ്ങനില്ലേ കൂട്ടിന്?"

മുതലയച്ചന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. അവൻ അടുത്തുകൂടി പിന്നെയും രോഗവിവരങ്ങൾ അന്വേഷിച്ചു. "വൈദ്യനെ വിളിച്ചു കാണിച്ചുവോ? അയാൾ എന്തുപറഞ്ഞു? മേലിൽ പുരട്ടിയിരിക്കുന്ന തൈലം അയാൾ തന്നതാണോ?"

പെൺമുതല പറഞ്ഞു: "അതെ. എന്നാൽ ഇതുകൊണ്ടൊന്നും രോഗം മാറില്ല. കഠിനരോഗമാണ്. വൈദ്യൻ ഒരു മരുന്നു പറഞ്ഞിട്ടുണ്ട്. അത് ഉടനെ കഴിക്കണം. അല്ലെങ്കിൽ ഞാൻ ചത്തുപോകും തീർച്ച."

"എന്താണ് ആ മരുന്ന്?" എന്നു മുതലയച്ചൻ ചോദിച്ചു. പെൺമുതല കരഞ്ഞുകൊണ്ടു പറഞ്ഞു: "മാറാത്ത രോഗത്തിന് കിട്ടാത്ത മരുന്ന്. കുരങ്ങൻെറ ഹൃദയം തിന്നണമത്രേ. ഉടനെ വേണംതാനും. താമസിച്ചാൽ ചത്തുപോകും."

മുതലയച്ചൻ വിചാരിച്ചു: "ചങ്ങാതിയെ കൊല്ലുന്നതു കഷ്ടമാണ്. എന്നാൽ മരുന്നു കൊടുക്കാതെ ഭാര്യയെ കൊല്ലുന്നത് അതിലേറെ കഷ്ടമല്ലേ? എന്തുചെയ്യാം, കൂട്ടുകാരനെ കൊല്ലുകയേ വഴിയുള്ളു."

"മരുന്നുംകൊണ്ട് ഞാൻ ഇപ്പോൾ വരാം" എന്നു പറഞ്ഞ് അവൻ അവിടെനിന്നു പോയി.

പുതിയ പദങ്ങൾ :—

അത്തിമരം, പിഴയ്ക്കുക, ഒറ്റപ്പെടുക, എങ്കിലും, അഷ്ടി, മുട്ട്, അലട്ടുക, ഉറ്റചങ്ങാതി, മതിയാവുക, ചുവട്, ഭാര്യ, ദുരാഗ്രഹം, തീർത്തുപറയുക, ഭർത്താവ്, വിവരം, അന്വേഷിക്കുക, സുഖക്കേട്, ചൊടിക്കുക, വൈദ്യൻ, പുരട്ടുക, കഠിനം.

---

പാഠം 30

## കുരങ്ങൻെറ ഹൃദയം എവിടെ?

മുതല അത്തിമരത്തിൻെറ ചുവട്ടിൽച്ചെന്ന് ചങ്ങാതിയെ വിളിച്ചു.

"എന്താണ് ഇപ്പോൾ ഇങ്ങോട്ടുവന്നത്? വീട്ടിൽ വിശേഷിച്ചൊന്നുമില്ലല്ലോ?" കുരങ്ങൻ അന്വേഷിച്ചു. മുതല തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു: "ഞാൻ നേരത്തെ ഒരു കാര്യം പറയാൻ മറന്നുപോയി. അതാണ് വീണ്ടും വന്നത്. ഇന്നു നിങ്ങളെ വീട്ടിലേക്ക് ക്ഷണിച്ചുകൂട്ടിക്കൊണ്ടു വരണമെന്നു ഭാര്യ ഏല്പ്പിച്ചിരുന്നു. അക്കാര്യം ഞാൻ മറന്നുപോയി. അവൾ വിരുന്നിന് എല്ലാം ഒരുക്കി കാത്തിരിക്കുകയാണ്. വേഗം പുറപ്പെടണം."

കുരങ്ങൻ പറഞ്ഞു: "ഞാനും കുറെ ദിവസമായി വിചാരിക്കുന്നു നിങ്ങളുടെ വീട്ടിലേക്കു വരണമെന്ന്. എന്നാൽ ഈ പുഴ ചാടിക്കടക്കാൻ എനിക്കു വയ്യ. നീന്തിക്കടക്കാനും വയ്യ. എന്തു ചെയ്യും?"

മുതല: വിഷമിക്കേണ്ട. എൻെറ പുറത്തു കയറിയിരുന്നാൽ മതി. അഞ്ചുനിമിഷംകൊണ്ട് എൻെറ വീട്ടിലെത്താം.

കുരങ്ങൻ വേഗം മരത്തിൽ നിന്നിറങ്ങി. മുതലയുടെ പുറത്തു കയറിയിരുന്നു. മുതല കുതിച്ചു നീന്തി. കുരങ്ങന് ആ സവാരി രസമായിത്തോന്നി. അവർ പുഴയുടെ നടുക്കെത്തി. അപ്പോൾ കുരങ്ങൻ മുതലയോട് വീട്ടിലെ ക്ഷേമം അന്വേഷിച്ചു. പൊണ്ണനായ മുതല ഓർക്കാതെ ഉള്ളതപ്പടി പറഞ്ഞുപോയി.

"ഭാര്യക്ക് ഇന്നു രാവിലെമുതൽ തീരെ സുഖമില്ല. വൈദ്യനെ വിളിച്ചു കാണിച്ചു. 'ശക്തിയുള്ള രോഗമാണ്. കുരങ്ങൻെറ ഹൃദയം തിന്നണം. ഉടനെ വേണംതാനും. അല്ലെങ്കിൽ ചത്തുപോകും.'

എന്നാണ്' അയാൾ പറഞ്ഞതത്രേ. മാറാത്ത രോഗത്തിനു കിട്ടാത്ത മരുന്ന്. ''



ഇതു കേട്ടപ്പോൾ കുരങ്ങൻെറ വയറ്' ഒന്നു കാളി. എന്നാൽ ഉടനെ അവനൊരു സൂത്രം തോന്നി. അവൻ ചോദിച്ചു: '' ചങ്ങാതീ, ഈ കാര്യം ആദ്യമേ എന്തു കൊണ്ടു പറഞ്ഞില്ല? നിങ്ങളുടെ ഭാര്യയെ രക്ഷിക്കാൻ ഞാൻ സന്തോഷത്തോടെ എൻെറ ഹൃദയം തരുമായിരുന്നല്ലോ. എന്നാൽ ഹൃദയം മരക്കൊമ്പത്തു കെട്ടിവച്ചിട്ടാണല്ലോ ഞാൻ ഇറങ്ങിത്തിരിച്ചത്. ഇനി എന്താണു നിവൃത്തി? ''

ഹൃദയമില്ലാതെ കുരങ്ങനെ മാത്രം കൊണ്ടു പോയിട്ട്' എന്തു കാര്യം! മുതല പറഞ്ഞു: '' എന്നാൽ നമുക്ക്' മടങ്ങിപ്പോയി ഹൃദയം എടുത്തുകൊണ്ടു വരാം. വേഗം വേണം. അല്ലെങ്കിൽ അവൾ ചത്തു പോകും. ''

കുരങ്ങൻ സമ്മതിച്ചു. മുതല അത്തിച്ചുവട്ടിലേക്കു കുതിച്ചുനീന്തി. കരയോട്' അടുത്തപ്പോൾ കുരങ്ങൻ കുതിച്ച്' ഒരു ചാട്ടം ചാടി. മരത്തിൽ പാഞ്ഞു കയറി. കുറെനേരം കഴിഞ്ഞിട്ടും അവൻ

തിരിച്ചുവന്നില്ല. അപ്പോൾ മുതല ഇങ്ങനെ വിളിച്ചു ചോദിച്ചു:

"മരക്കൊമ്പത്തുനിന്ന് ഹൃദയം അഴിച്ചെടുക്കാൻ ഇത്ര പ്രയാസമുണ്ടോ? വേഗം വരണം! അല്ലെങ്കിൽ അവൾ ചത്തുപോകും!"

കുരങ്ങൻ പല്ലിളിച്ചുകാട്ടിക്കൊണ്ടു പറഞ്ഞു: "ദുഷ്ടാ! പോകണം ഇവിടുന്ന്. എനിക്ക് ഹൃദയം മാത്രമല്ല ബുദ്ധിയുമുണ്ട്. നിനക്ക് അതു രണ്ടുമില്ല. ഹൃദയമുണ്ടെങ്കിൽ ചങ്ങാതിയെ കൊല്ലാൻ മുതിരുമായിരുന്നോ? ബുദ്ധിയുണ്ടെങ്കിൽ കൈയിൽ കിട്ടിയതു വിടുമായിരുന്നോ? പോകണം! ഇനി ഇവിടെ വന്നാൽ കല്ലെറിഞ്ഞ് ഓടിക്കും."

മുതല വിഡ്ഢിയായി വീട്ടിലേക്കു മടങ്ങി. പിന്നെ അവൻ അത്തിമരത്തിന്റെ അരികെ ചെന്നതേയില്ല.

പുതിയ പദങ്ങൾ :—

വിശേഷിച്ച്, മറക്കുക, ക്ഷണിക്കുക, വിരുന്ന്, നീന്തുക, ക്ഷേമം, അപ്പടി, കാളുക, ഇറങ്ങിത്തിരിക്കുക, പല്ലിളിച്ചു കാട്ടുക, മുതിരുക, വിഡ്ഢി, സവാരി.

## അഭ്യാസം

(1) കുരങ്ങൻ എങ്ങനെ ഒറ്റപ്പെട്ടു?

(2) കുരങ്ങനും മുതലയും തമ്മിൽ എങ്ങനെ ചങ്ങാതിമാരായി?

(3) മുതലയച്ചന്റെ ഭാര്യയ്ക്കു തോന്നിയ ദുരാഗ്രഹമെന്ത്?

(4) മുതല എന്തുകൊണ്ട് ഈ ആഗ്രഹത്തെ എതിർത്തു?

(5) ആഗ്രഹം സാധിക്കാൻ മുതലപ്പെണ്ണ് എന്തു സൂത്രം പ്രയോഗിച്ചു?

(6) കുരങ്ങൻ എങ്ങനെ രക്ഷപ്പെട്ടു?

(7) മുതലയ്ക്ക് ബുദ്ധിയുമില്ല, ഹൃദയവുമില്ല എന്ന് കുരങ്ങൻ പറയാൻ കാരണമെന്ത്?

---

## പാഠം 31

# പൊന്നോണം

കുട്ടികളെത്തിയ കുറ്റിക്കാട്ടിൽ-
പ്പൊട്ടിവിടർന്നൂ പൊന്നോണം.

നടുമുറ്റത്തുള്ളോണത്തപ്പ-
ന്നടനേദിച്ചൂ മുത്തശ്ശി.

മിഴിയിണ മാതാവേകിയ മഷികൊ-
ണ്ടെഴുതിക്കുറുകപ്പൂചൂടി.

വെളിയിലിറങ്ങിനടന്നേൻ പൊന്നിള-
വെയിലിൽ പൂക്കും മനമോടെ.

ആനന്ദിക്കുകയല്ലേയിപ്പൊ-
ന്നോണക്കാലത്തെല്ലാരും ?

ഇന്നാണല്ലോ പാതാളം വി-
ട്ടിങ്ങോട്ടെത്തുക മാവേലി.

മാവെലി നാടുഭരിക്കുംകാലം
മാനുഷരെല്ലാമൊരുപോലെ.

വിടരാത്ത ഓണപ്പൂക്കൾ] [ഒളപ്പമണ്ണ.

### അഭ്യാസം

(1) "മാനുഷരെല്ലാമൊരുപോലെ"—ഏതു കാലത്ത് ?

(2) "പൊട്ടിവിടർന്നൂ പൊന്നോണം"—എന്ന വരി കേൾക്കുമ്പോൾ എന്തു വിടർന്നതായാണ് നിങ്ങൾ ഓർക്കുന്നത്?

(3) 'പൂക്കും മനമോടെ'—മനസ്സിൽ പൂത്ത പൂക്കൾ എന്തായിരിക്കാം?

(4) "ആനന്ദിക്കുകയില്ലേയിപ്പൊ-
ന്നോണക്കാലത്തെല്ലാരും ?"—എന്താണ് ആനന്ദിക്കാൻ കാരണം ?

## പാഠം 32

# നമ്മുടെ പൊതുസ്വത്ത്

അച്ഛൻ: പ്രകാശ്, ഇന്നെന്താ ഇത്ര നേരത്തെ സ്കൂൾ വിട്ടുവോ? പന്ത്രണ്ടു മണി കൂടി ആയില്ലല്ലോ?

പ്രകാശ്: ഇന്നു പഠിപ്പുമുടക്കാണ്.

അച്ഛൻ: പഠിപ്പുമുടക്കോ? എന്താണ് കാരണം?

പ്രകാശ്: കാരണം എന്താണെന്ന് അറിഞ്ഞുകൂടാ. ബെല്ലടിച്ച ഉടനെ കുറെ കുട്ടികൾ കയറിവന്ന് ബഹളം കൂട്ടി. എന്തൊക്കെയോ വിളിച്ചുപറഞ്ഞു. ഞങ്ങളെ പഠിക്കാൻ സമ്മതിച്ചില്ല. കുറച്ചുകൂടി കഴിഞ്ഞപ്പോൾ വേറെ ചിലർ വന്നു കല്ലേറു തുടങ്ങി. ജനലിന്റെയും വാതിലിന്റെയും കണ്ണാടിപ്പലകകൾ തകർത്തു. ഏറ് ഞങ്ങളുടെമേൽ കൊള്ളാഞ്ഞതു ഭാഗ്യം! നിവൃത്തിയില്ലെന്നു കണ്ടപ്പോൾ ഹെഡ്മാസ്റ്റർ ഞങ്ങളെ വിട്ടു. പിന്നെ കുട്ടികൾ ബസ്സിനു കല്ലെറിഞ്ഞു.

അച്ഛൻ: കഷ്ടം! കുട്ടികൾ ഇങ്ങനെ പൊതുസ്വത്തു നശിപ്പിക്കാൻ തുടങ്ങിയാൽ എന്തു ചെയ്യും!

പ്രകാശ്: പൊതുസ്വത്ത് എന്നു പറഞ്ഞാൽ എന്താണച്ഛാ?

അച്ഛൻ: നമ്മുടെ എല്ലാവരുടെയും സ്വത്തു തന്നെ.

പ്രകാശ്: ഞങ്ങളുടെ സ്കൂളും കുട്ടികൾ കയ്യെ
റിഞ്ഞ ബസ്സും നമ്മുടെയാണോ?
സർക്കാരിന്റെയല്ലേ?

അച്ഛൻ: സർക്കാരിന്റെ സ്വത്തെല്ലാം നാട്ടുകാ
രുടെ സ്വത്താണ്. സ്കൂൾ, ആശു
പത്രി, തപാലാപ്പീസ്, തീവണ്ടിയാ
പ്പീസ്, പഞ്ചായത്താപ്പീസ് ഇതെല്ലാം
ആർക്കുവേണ്ടിയാണ്? ബസ്സ്,
തീവണ്ടി എന്നിവകൊണ്ടുള്ള പ്രയോ
ജനം ആർക്കാണ്?

പ്രകാശ്: നാട്ടുകാർക്ക്.

അച്ഛൻ: അവ നശിപ്പിക്കുകയോ കേടു വരുത്തു
കയോ ചെയ്താൽ ബുദ്ധിമുട്ട് നമു
ക്കുതന്നെയാണ്. അവ നടത്തിക്കൊ
ണ്ടുപോകാൻ എന്തുമാത്രം ചെലവു
ചെയ്യണമെന്ന് നിനക്കറിയാമോ?

പ്രകാശ്: ഒരുപാടു പണം വേണം, അല്ലേ?

അച്ഛൻ: വേണം. അതൊക്കെ എവിടെനിന്നാണു
കിട്ടുന്നത് എന്ന് നിനക്കറിയാമോ ?

പ്രകാശ്: ഇല്ല ; പറഞ്ഞുതരൂ.

അച്ഛൻ: ജനങ്ങളാണ് ഈ പണമെല്ലാം കൊടു
ക്കുന്നത്. എല്ലാവരും സർക്കാരിനു
നികുതി കൊടുക്കുന്നു. ആ പണം
കൊണ്ടു ബസ്സ്, തീവണ്ടി തുടങ്ങി
നമുക്കു വേണ്ടതെല്ലാം സർക്കാർ
വാങ്ങുന്നു. സ്കൂൾ, ആശുപത്രി
മുതലായവ നടത്തുന്നു. അതൊക്കെ
നശിപ്പിച്ചാൽ നഷ്ടം നമുക്കുതന്നെ
യാണ്. നമ്മുടെ പണമല്ലേ പോകു
ന്നത്?

പ്രകാശ്: അതെ, സർക്കാരിന്റെ സ്വത്തുക്കളൊന്നും നശിപ്പിക്കരുത്. അല്ലേ ?

അച്ഛൻ: സർക്കാരിന്റെ മാത്രമല്ല, ആരുടെ സ്വത്തും നശിപ്പിക്കരുത്. എല്ലാവരുടെ സ്വത്തും കൂടിയതാണ് നാടിന്റെ സ്വത്ത്. അപ്പോൾ ആരുടെ സ്വത്തു നശിപ്പിച്ചാലും നഷ്ടം നാടിനാണ്. ഒര് ഉദാഹരണം പറയാം. നമ്മുടെ ഗ്രാമത്തിൽനിന്ന് പട്ടണത്തിലേക്ക് ഒരു ബസ്സു പോകുന്നുണ്ടല്ലോ. ആരാണ് അതിന്റെ ഉടമസ്ഥൻ ?

പ്രകാശ്: അയൽവീട്ടിലെ ശങ്കുപ്പിള്ള.

അച്ഛൻ: ആരെങ്കിലും ആ ബസ്സു തല്ലിപ്പൊളിച്ചു എന്നു വിചാരിക്കുക. ശങ്കുപ്പിള്ളയ്ക്ക് ഒരുപാടു നഷ്ടം വരും. നാട്ടുകാർ വളരെ ബുദ്ധിമുട്ടുകയും ചെയ്യും. എത്രപേരാണ് ആ ബസ്സിൽ ആശുപത്രിയിലേക്കും ജോലിസ്ഥലത്തേക്കും മറ്റും പോകുന്നത് ? അവരെല്ലാം വിഷമിക്കില്ലേ ?

പ്രകാശ്: അതു ശരിയാണ്. അമ്മൂമ്മ ആ ബസ്സിലല്ലേ ആശുപത്രിയിലേക്കു പോയിരുന്നത് ?

അച്ഛൻ: വേറൊരു ഉദാഹരണം പറയാം. ഇവിടെ ഒര് ഓട്ടുകമ്പനിയില്ലേ ? അതു നശിപ്പിച്ചാൽ ഉടമസ്ഥനു മാത്രമാണോ നഷ്ടം ? എത്ര ആളുകൾക്കു ജോലിയില്ലാതാവും ? അവരുടെ വീട്ടുകാർ കഷ്ടപ്പെടുകയില്ലേ ?

പ്രകാശ്: ശരിയാണ്. അവർ പട്ടിണിയാകും.

അച്ഛൻ: ഇപ്പോൾത്തന്നെ നമ്മുടെ രാജ്യത്ത് വേണ്ടത്ര ആശുപത്രികളില്ല; തൊഴിലില്ല. എല്ലാറ്റിനും പണം വേണ്ടേ? സർക്കാർ പുതുതായി ഓരോന്നു തുടങ്ങുന്നു. നാടു നന്നാക്കാൻ ശ്രമിക്കുന്നു. നാം അതൊക്കെ നശിപ്പിച്ചാൽ ആർക്കാണ് നഷ്ടം?

പ്രകാശ്: നമുക്കുതന്നെ.

അച്ഛൻ: നമ്മുടെ വീടു നശിപ്പിക്കാൻ ആരെങ്കിലും മുതിർന്നാൽ നീ കണ്ടു സഹിക്കുമോ ?

പ്രകാശ്: എങ്ങനെ സഹിക്കും? എനിക്കു സങ്കടവും ദേഷ്യവും തോന്നും. എത്ര പാടുപെട്ടാണ് നാം ഈ വീടുണ്ടാക്കിയത് ? എത്ര പണം ചെലവായി?

അച്ഛൻ: നാട്ടിൽ കാണുന്നതെല്ലാം അങ്ങനെ പാടുപെട്ടും പണം ചെലവുചെയ്തും ഉണ്ടാക്കിയതാണ്. വീടുപോലെതന്നെയാണ് നാടും എന്നു വിചാരിക്കണം.

പ്രകാശ്: അങ്ങനെ എല്ലാവരും വിചാരിച്ചാൽ എത്ര നന്നായിരുന്നു!

പുതിയ പദങ്ങൾ:—

പൊതുസ്വത്ത്, പഠിപ്പുമുടക്ക്, സർക്കാർ, ആശുപത്രി, തപാലാപ്പീസ്, പഞ്ചായത്താപ്പീസ്, പ്രയോജനം, ബുദ്ധിമുട്ട്, നടത്തിക്കൊണ്ടുപോവുക, നികുതി, ഉദാഹരണം, അമ്മൂമ്മ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—
പ്രയോജനം, ബുദ്ധിമുട്ട്, ചെലവ്, ഉടമസ്ഥൻ.

II. (1) പൊതുസ്വത്ത് എന്നു പറഞ്ഞാൽ എന്ത് ? രണ്ട് ഉദാഹരണം പറയുക.

(2) പൊതുസ്വത്ത് നശിപ്പിച്ചാൽ ആർക്കാണ് നഷ്ടം?

---

## പാഠം 33

# പുഴയുടെ കഥ

ഒരു പുഴയുടെ തീരത്തിൽ വളരെ പ്രായംചെന്ന ഒര് അരയാൽ നിന്നിരുന്നു. അരയാൽ എന്നും പുഴയോട് അതിൻെറ കഥ ചോദിക്കും. "എനിക്കു നില്ക്കാൻ ഇടയില്ല. നീ എൻെറകൂടെ വരികയാണെങ്കിൽ കഥ പറയാം," എന്നു പറഞ്ഞ് പുഴ ഒഴുകിപ്പോകും. അങ്ങനെ കുറെ കാലം കഴിഞ്ഞു. ഒരിക്കൽ പുഴയിൽ വെള്ളപ്പൊക്കമുണ്ടായി. കര ഇടിഞ്ഞു. അരയാൽ പുഴയിൽ വീണ് ഒഴുകി. അപ്പോൾ പുഴ തൻെറ കഥ പറഞ്ഞുതുടങ്ങി.

"കടലിലെ വെള്ളം വെയിലിൻെറ ചൂടുകൊണ്ടു നീരാവിയായിപ്പൊങ്ങി. മേഘമായി മാറി. മല മേഘത്തെ തടഞ്ഞു നിർത്തി. മേഘം തണുത്തു മഴയായി താഴെ വീണു. അപ്പോൾ മലയുടെ മുകളിൽ ഒരു കൊച്ചരുവിയായി ഞാൻ പിറന്നു. പുറപ്പെട്ട സ്ഥലത്തുതന്നെ എത്താൻ ഞാൻ ആശിച്ചു. മലയുടെ മുകളിൽനിന്നു താഴോട്ടൊഴുകി. പാറക്കൂട്ടങ്ങൾ എന്നെ തടഞ്ഞുനിർത്താൻ നോക്കി. ഞാൻ അവരുടെ പിടിയിൽനിന്നു വഴുതിപ്പോന്നു. വേറെയും അരുവികൾ എന്നോടു ചേർന്നു. ഞങ്ങളെല്ലാംകൂടി ഒരു വലിയ തോടായി. മലയുടെ അടിവാരത്തിലെത്തി. വനത്തിലൂടെ വളരെ ദൂരം ഒഴുകി. സമതലത്തിൽ എത്തി. താഴ്ചയുള്ളേടം നോക്കി വളഞ്ഞുതിരിഞ്ഞാണ് പിന്നെ ഞാൻ യാത്ര തുടർന്നത്.

മനുഷ്യനും മൃഗങ്ങളും പക്ഷികളും എൻെറ വെള്ളം കുടിച്ചു ദാഹം തീർത്തു. അപ്പോൾ എനിക്ക്



ഉത്സാഹം കൂടി. ഞാൻ പിന്നെയും ഒഴുകി കടലിന്നടുത്തെത്തി. അപ്പോഴേക്ക് ഞാൻ തളർന്നുപോയിരുന്നു. ഞാൻ വരുന്നത് കടൽ ദൂരത്തുനിന്നു കണ്ടു. കടലിലെ വെള്ളം അലയടിച്ചു മുന്നോട്ടുവന്നു. എന്നെ കെട്ടിപ്പിടിച്ചു കൂട്ടിക്കൊണ്ടുപോയി.

പണ്ടെന്നോ തുടങ്ങിയ ഈ കളി ഞാൻ ഇന്നും തുടരുകയാണ്. ആദ്യകാലത്ത് എനിക്ക് ആരും തുണയുണ്ടായിരുന്നില്ല. പിന്നെ മത്സ്യങ്ങളും മറ്റു ജലജന്തുക്കളും എന്നിൽ പാർത്തുതുടങ്ങി. അവ വേഗത്തിൽ പെറ്റുപെരുകി. അപ്പോൾ മനുഷ്യർ എന്റെ ഇരുകരകളിലും താമസം ഉറപ്പിച്ചു. അവർ മീൻ പിടിച്ച് നാൾ കഴിച്ചു. പിന്നെയും കുറെ കാലം കഴിഞ്ഞപ്പോൾ അവർ എന്റെ തീരത്തു കൃഷി ചെയ്യാൻ തുടങ്ങി. തുടർന്ന് നാട്ടിൻപുറങ്ങളും നഗരങ്ങളും ഉണ്ടായി. ജനങ്ങൾ തോണികളും വഞ്ചികളും

ചങ്ങാടങ്ങളും എന്നിൽ ഇറക്കി. അവയിൽ സാമാനങ്ങൾ കൊണ്ടുപോകാനും യാത്ര ചെയ്യാനും



ആരംഭിച്ചു. അന്നുമുതൽക്ക് എന്റെ ചുറ്റും തിക്കും തിരക്കും കൂടിക്കൂടി വന്നു.

പിന്നെയും വളരെക്കാലം കഴിഞ്ഞു. മനുഷ്യർ അണകെട്ടി എന്നെ തടഞ്ഞുനിർത്തി എന്റെ വെള്ളം വയലുകളിലേക്കു കൊണ്ടുപോകാൻ ആരംഭിച്ചു. അപ്പോഴും ഞാൻ ഒഴുകി.

കഥ അവസാനിപ്പിക്കുന്നതിനുമുമ്പ് അടുത്ത കാലത്തുണ്ടായ ഒന്നുരണ്ടു കാര്യംകൂടി പറയാം. എന്റെ ഒഴുക്കിന്റെ ശക്തി ഉപയോഗിച്ച് യന്ത്രങ്ങൾ നടത്താൻ മനുഷ്യർ പഠിച്ചു. പിന്നെ എന്റെ



വെള്ളച്ചാട്ടങ്ങളിൽനിന്ന് വിദ്യുച്ഛക്തിയും കൈക്കലാക്കി. മനുഷ്യന്റെ വളർച്ചകണ്ട് സന്തോഷത്തോടെ ഞാൻ ഇന്നും ഒഴുകുന്നു.

അരയാൽ ചോദിച്ചു: "എത്ര കാലമായി നീ ഇങ്ങനെ ഒഴുകുന്നു?" പുഴ പറഞ്ഞു: "കരയും കടലും എന്നുണ്ടായോ, മലയും മഴയും എന്നുണ്ടായോ, അന്നുമുതൽക്ക് ഞാൻ ഒഴുകുന്നു." ആൽ വീണ്ടും കൗതുകത്തോടെ ചോദിച്ചു: "എത്ര കാലം നീ ഇങ്ങനെ ഒഴുകും?"

പുഴ ചിരിച്ചുകൊണ്ടു പറഞ്ഞു: "കരയും കടലും മലയും മഴയും ഉള്ള കാലത്തോളം ഞാൻ

**ഇങ്ങനെ ഒഴുകും. മനുഷ്യരും മറ്റു ജീവികളും നിന്നെപ്പോലെയുള്ള വൻമരങ്ങളും വരും, പോകും. ഞാൻ എന്നും ഒഴുകും."**

പുതിയ പദങ്ങൾ:—

വെള്ളപ്പൊക്കം, ഇടിയുക, നീരാവി, അരുവി, വഴുതുക, സമതലം, താഴ്ച, തുടരുക, വളഞ്ഞുതിരിഞ്ഞ്, തുണ, ജലജന്തു, പെറ്റുപെരുകുക, ഇരു, നാശംകഴിക്കുക, ആരംഭിക്കുക, തിക്കുംതിരക്കും, അണ, അവസാനിക്കുക, വെള്ളച്ചാട്ടം, വിദ്യുച്ഛക്തി, കൈക്കലൊക്കുക, വൻമരം.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

ഇടയില്ല (സമയമില്ല), തുടരുക, നാശംകഴിക്കുക, ആരംഭിക്കുക, തിക്കുംതിരക്കും, അവസാനിക്കുക, കൈക്കലൊക്കുക.

II. (1) പുഴ എങ്ങനെ ഉണ്ടായി? എപ്പോൾ ഉണ്ടായി? ഏതുകാലംവരെ ഉണ്ടായിരിക്കും?

(2) മനുഷ്യർ നദീതീരങ്ങളിൽ എന്തിന് താമസമുറപ്പിച്ചു?

(3) നദികൊണ്ടുള്ള പ്രയോജനങ്ങൾ ഏവ?

(4) മലയിൽനിന്ന് കടൽവരെയുള്ള പുഴയുടെ യാത്ര ചുരുക്കിയെഴുതുക.

---

പാഠം 34

# വിട്ടയയ്ക്കുക

വിട്ടയയ്ക്കുക കൂട്ടിൽനിന്നെന്നെ ഞാ-
നൊട്ടുവാനിൽപ്പറന്നു നടക്കട്ടേ!

കാൺമതുണ്ടതാ തെല്ലകലത്തിലെൻ
ജൻമഭൂമിയാം കാനനം മോഹനം.

താമരമലർക്കൈയാൽത്തടാകങ്ങൾ
പ്രേമമോടെന്നെ മാടിവിളിക്കുന്നു.

പുൽത്തളിരുകൾ പൂന്തുകിൽ നെയ്യുന്നു,
പുഷ്പരാജികൾ പുഞ്ചിരിക്കൊള്ളുന്നു.

വിട്ടയയ്ക്കുക കൂട്ടിൽനിന്നെന്നെ ഞാ-
നൊട്ടുവാനിൽപ്പറന്നു നടക്കട്ടേ!

[ബാലാമണിയമ്മ

## അഭ്യാസം

(1) 'വിട്ടയയ്ക്കുക' എന്ന് ആരാണ് അപേക്ഷിക്കുന്നത്?

(2) എന്തിനാണ് 'വിട്ടയയ്ക്കുക' എന്ന് അപേക്ഷിക്കുന്നത്?

(3) ഏതാണ് കൂട്ടിൽ കിടക്കുന്ന പക്ഷിയുടെ ജൻമഭൂമി?

(4) ആരാണ് കിളിയെ മാടി വിളിക്കുന്നത്?

(5) ഏതിനെയാണ് പൊയ്കയുടെ കൈയായി കല്പിച്ചിരിക്കുന്നത്?

(6) പുൽത്തളിരുകൾ നെയ്യുന്ന വസ്ത്രമേത്?

(7) ആരാണ് കിളിയെ നോക്കി പുഞ്ചിരി തൂകുന്നത്? എന്തിനാണ് പുഞ്ചിരിക്കുന്നത്?

(8) കിളിയുടെ അപേക്ഷ കേൾക്കുമ്പോൾ നിങ്ങൾക്ക് എന്തു തോന്നുന്നു?

---

പാഠം 35

# മുട്ടയോ ധാന്യമോ?

അന്ന് ഒഴിവുദിവസമായിരുന്നു. മൈതാനത്തിൽ കളിച്ചുകൊണ്ടിരുന്ന കുട്ടികൾ ഒരു ഗുഹ കണ്ടെത്തി. അതിൽനിന്ന് അവർക്കു കോഴിമുട്ടയോളം വലിപ്പമുള്ള ഒരു സാധനം കിട്ടി. മുട്ടയാണോ? അല്ല. താഴത്തിട്ടാൽ പൊട്ടുന്നില്ല. ആകൃതി കണ്ടാൽ ധാന്യമാണെന്നു തോന്നും. എന്നാൽ ഇത്ര വലിയ ധാന്യമുണ്ടോ? ഇല്ല. 'എന്തെങ്കിലുമാകട്ടെ. പന്തു കളിക്കാൻ കൊള്ളാം' എന്നു തീർച്ചയാക്കി അവർ കളിച്ചുതുടങ്ങി. ആ വഴി പോയിരുന്ന ഒരു കച്ചവടക്കാരൻ ഇതു കണ്ടു. അയാൾ കുട്ടികൾക്ക് ഒരു നല്ല പന്തു സമ്മാനിച്ചു. ആ അദ്ഭുതവസ്തു പകരം വാങ്ങി. അത് രാജാവിനു കാഴ്ചവച്ചു. രാജാവിനു വളരെ സന്തോഷമായി. എന്നാൽ അത് എന്താണെന്ന് അദ്ദേഹത്തിനും മനസ്സിലായില്ല. രാജാവ് മന്ത്രിമാരെ വിളിച്ചു. "ഇത് എന്താണെന്ന് അറിയാമോ?", എന്നു ചോദിച്ചു. അവർക്കും അത് എന്താണെന്നു മനസ്സിലായില്ല. "ഇത് എന്താണെന്നു നിങ്ങൾ കണ്ടുപിടിക്കണം. രണ്ടുദിവസത്തെ സമയം തരാം," എന്നു രാജാവു പറഞ്ഞു.

മന്ത്രിമാർ ആ അദ്ഭുതവസ്തു എടുത്തുകൊണ്ടുപോയി. എത്ര ശ്രമിച്ചിട്ടും അത് എന്താണെന്ന് അവർക്കു മനസ്സിലായില്ല. അങ്ങനെ വിഷമിച്ചിരിക്കുമ്പോൾ, ജന്നലിൽക്കൂടി ഒരു പക്ഷി അകത്തു കടന്നു. മൂർച്ചയുള്ള കൊക്കുകൊണ്ട് അത് ആ



സാധനത്തിൻമേൽ തെരുതെരെ കൊത്തി. പുറം തൊലി പൊളിഞ്ഞുപോയി. അപ്പോൾ അതാ ഒരു ധാന്യത്തിൻെറ മണി! മുഖ്യമന്ത്രി അതിൻെറ ഒരു ശകലം നുള്ളിയെടുത്തു വായിലിട്ടുനോക്കി. 'ധാന്യം തന്നെ. സംശയമില്ല' എന്നദ്ദേഹം പറഞ്ഞു. മന്ത്രിമാർക്ക് സന്തോഷമായി. കാര്യം മനസ്സിലായല്ലോ. അവർ ധാന്യമെടുത്തുകൊണ്ട് രാജാവിൻെറ അരികത്തേക്ക് ഓടി. 'പൊന്നു തമ്പുരാനേ, ഇതൊരു ധാന്യമാണ്'' എന്ന് അറിയിച്ചു. ''ധാന്യമോ! ഇത്ര വലിയ ധാന്യമുണ്ടോ? ഇത് എവിടെയാണ് കൃഷിചെയ്യുന്നത്? എവിടെ വാങ്ങാൻ കിട്ടും?'' എന്ന് രാജാവു ചോദിച്ചു. മന്ത്രിമാർ കുഴങ്ങി. അക്കാര്യം അവർക്കും അറിഞ്ഞുകൂടായിരുന്നു. ''ഇങ്ങനെയൊരു ധാന്യം ഞങ്ങളാരും മുമ്പു കണ്ടിട്ടില്ല. പ്രായംകൂടിയ കൃഷിക്കാരോട് അന്വേഷിക്കണം. അവർക്ക് അറിയുമായിരിക്കാം,'' എന്ന്

**മുഖ്യമന്ത്രി പറഞ്ഞു. പ്രായംകൂടിയ കൃഷിക്കാരനെ കണ്ടുപിടിച്ച് കൂട്ടിക്കൊണ്ടുവരാൻ രാജാവു കല്പിച്ചു.**

**മന്ത്രിമാർ എൺപതുവയസ്സു കഴിഞ്ഞ ഒരു കൃഷിക്കാരനെ അന്വേഷിച്ചുപിടിച്ചു. അയാൾക്കു നടക്കാൻ നന്നെ പ്രയാസമുണ്ടായിരുന്നു. രണ്ടു വടി കുത്തിയാണ് നടത്തം. കണ്ണിന് കാഴ്ച കുറവാണ്. നല്ലവണ്ണം കാതുകേൾക്കുകയുമില്ല. രാജാവിന്റെ ആൾക്കാർ വണ്ടിയിൽക്കയറ്റി ആ കിഴവനെ കൊട്ടാരത്തിലേക്കു കൊണ്ടുവന്നു. രാജാവ് അയാളോടു ചോദിച്ചു: "ഈ ധാന്യം എവിടെയാണ് കൃഷി ചെയ്യുന്നത്? ഇത് എവിടെ വാങ്ങാൻ കിട്ടും?"**

**കിഴവൻ ഒന്നും കേട്ടില്ല. മിഴിച്ചുനിന്നു. മുഖ്യമന്ത്രി ആ ചോദ്യങ്ങൾതന്നെ വളരെ ഉറക്കെ ചോദിച്ചു. ആംഗ്യവും കാട്ടി. വൃദ്ധന് കാര്യം മനസ്സിലായി. അയാൾ പറഞ്ഞു: "ഈ ധാന്യം ഞാനും കണ്ടിട്ടില്ല. എന്റെ അച്ഛൻ പക്ഷേ കണ്ടിരിക്കും. അദ്ദേഹത്തോടു ചോദിക്കണം."**

പുതിയ പദങ്ങൾ:—

ഒഴിവുദിവസം, അദ്ഭുതവസ്തു, കാഴ്ചവയ്ക്കുക, തെരുതെരെ, ശകലം, നുള്ളിയെടുക്കുക, കുഴങ്ങുക.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

ഒഴിവുദിവസം, അദ്ഭുതവസ്തു, കാഴ്ചവയ്ക്കുക, തെരുതെരെ, കുഴങ്ങുക.

II. (1) കച്ചവടക്കാരൻ രാജാവിനു കാഴ്ചവച്ച അദ്ഭുതവസ്തു എന്തായിരുന്നു?

(2) അത് എന്താണെന്ന് മന്ത്രിമാർക്ക് എങ്ങനെ മനസ്സിലായി?

പാഠം 36

# നല്ല നിയമം

മന്ത്രിമാർ കിഴവനെയും കൂട്ടിക്കൊണ്ട് അയാളുടെ അച്ഛന്റെ അടുത്തേക്കു പോയി. ആ മനുഷ്യന് നൂറു വയസ്സു കഴിഞ്ഞിരുന്നു. എങ്കിലും നല്ല ആരോഗ്യം! കണ്ടാൽ മകനെക്കാൾ ചെറുപ്പം! ഒരു പല്ലുപോലും പോയിട്ടില്ല! മന്ത്രിമാർ അയാളോട് വണ്ടിയിൽക്കയറാൻ പറഞ്ഞു. "എനിക്കു നടക്കാൻ പ്രയാസമില്ല. നിങ്ങൾ വണ്ടിയിൽ പോകണം. ഞാൻ പിന്നാലെ വന്നുകൊള്ളാം." വൃദ്ധൻ വടിയുംകുത്തി വേഗം നടന്നു. മന്ത്രിമാർ അയാളെ രാജാവിന്റെ മുമ്പിൽ എത്തിച്ചു. രാജാവ് വളരെ ഉറക്കെ ചോദിച്ചു: "ഈ ധാന്യം എവിടെയാണ് കൃഷി ചെയ്യുന്നത്? ഇത് എവിടെ വാങ്ങാൻ കിട്ടും?"

വൃദ്ധൻ പറഞ്ഞു: "ഇത്ര ഉറക്കെ സംസാരിച്ച് ബുദ്ധിമുട്ടേണ്ട. എനിക്കു നല്ലവണ്ണം ചെവി കേൾക്കാം. ഇത്ര വലിയ ധാന്യം ഞാനും കണ്ടിട്ടില്ല. എന്റെ ചെറുപ്പകാലത്തു വിളഞ്ഞിരുന്ന ധാന്യം ഇപ്പോൾ കിട്ടുന്നതിനെക്കാൾ വളരെ വലുതായിരുന്നു. എന്നാൽ അതും ഇത്ര വലുതായിരുന്നില്ല. ഇതിന്റെ പത്തിലൊരു ഭാഗംപോലും വലിപ്പമുണ്ടായിരുന്നില്ല. ഈ ധാന്യത്തെക്കുറിച്ച് അറിയണമെങ്കിൽ എന്റെ അച്ഛനോടു ചോദിക്കണം."

രാജാവ് അദ്ഭുതപ്പെട്ടു: "ഈ വൃദ്ധന്റെ അച്ഛനും ജീവിച്ചിരിപ്പുണ്ടോ! അയാൾക്ക് എത്ര പ്രായമായിരിക്കും!"

മന്ത്രിമാർ പോയി ആദ്യം വന്ന കൃഷിക്കാരന്റെ മുത്തച്ഛനെ കൂട്ടിക്കൊണ്ടുവന്നു. അയാൾക്ക് വളരെ വേഗത്തിൽ നടക്കാമായിരുന്നു. വടി

വേണ്ടാതാനും. രാജാവ് അയാളോടു ചോദിച്ചു: "കാരണവരേ, ഈ ധാന്യം എവിടെയാണ് കൃഷി ചെയ്യുന്നത്? എവിടെ വാങ്ങാൻ കിട്ടും?"

മുത്തച്ഛൻ പറഞ്ഞു: "ഇപ്പോൾ ഈ ധാന്യം എങ്ങും കിട്ടുകയില്ല; എന്നാൽ എന്റെ ചെറുപ്പ കാലത്ത് ഈ നാട്ടിൽ വിളഞ്ഞിരുന്ന ധാന്യം ഇത്ര വലുതായിരുന്നു."

രാജാവ്: നിങ്ങളുടെ കൃഷിസ്ഥലം എവിടെയായിരുന്നു?

വൃദ്ധൻ: എന്റെ കൃഷിസ്ഥലമോ? അന്ന് ഒരാൾക്കും സ്വന്തമായി കൃഷിസ്ഥലം ഉണ്ടായിരുന്നില്ല. കൃഷി ചെയ്യാനുള്ള നിലം എല്ലാവർക്കും ഒന്നുപോലെ അവകാശപ്പെട്ടതായിരുന്നു. ആർക്കും എവിടെയും വിളയിറക്കാം. ഓരോരുത്തനും തനിക്കു വേണ്ടത്ര കൃഷി ചെയ്യും. ചിലപ്പോൾ വേണ്ടതിലധികം വിളവു കിട്ടും. അത് ആവശ്യക്കാർക്കു വെറുതെ കൊടുക്കും. ധാന്യം വിൽക്കുന്നതും വാങ്ങുന്നതും അന്നു നടപ്പുണ്ടായിരുന്നില്ല.

രാജാവ് മന്ത്രിമാരെ നോക്കിപ്പറഞ്ഞു: "ഈ വൃദ്ധൻ എത്ര വലിയ കാര്യമാണ് നമ്മെ പഠിപ്പിച്ചത്! കൃഷിഭൂമി എല്ലാവർക്കുമുള്ളതാണ്. എത്ര നല്ല നിയമം! ഇതുവരെ നിങ്ങൾക്കാർക്കും ഈ ബുദ്ധി തോന്നിയില്ലല്ലോ! ആ നല്ല കാലത്തെപ്പറ്റി നിങ്ങളാരും എന്നോടു പറഞ്ഞില്ലല്ലോ! പോകട്ടെ, ഇന്നുമുതൽക്ക് നമ്മുടെ നാട്ടിൽ കൃഷിഭൂമി എല്ലാവർക്കുമുള്ളതാണ്. ഈ നല്ല ധാന്യം നമുക്കു വീണ്ടും വിളയിക്കണം, എന്നാലേ നാട്ടിലെ ദാരിദ്ര്യം തീരുകയുള്ളൂ."

പുതിയ പദങ്ങൾ:—

ചോദ്യം, ആംഗ്യം, വൃദ്ധൻ, പക്ഷേ, ആരോഗ്യം, ഉറക്കെ, കാരണവർ, സ്വന്തം, ഒന്നുപോലെ, അവകാശം, വെറുതെ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

വൃദ്ധൻ, ആരോഗ്യം, സ്വന്തം, ഒന്നുപോലെ.

II. (1) വൃദ്ധനായ കൃഷിക്കാരനോടും അയാളുടെ അച്ഛനോടും മുത്തച്ഛനോടും രാജാവ് എന്തു ചോദിച്ചു ?

(2) ആരാണ് രാജാവിന്റെ ചോദ്യത്തിനു ശരിയായ ഉത്തരം പറഞ്ഞത് ?

(3) എന്തായിരുന്നു ആ ഉത്തരം ?

(4) ''എത്ര നല്ല നിയമം !''—എന്താണ് ഈ നിയമം?

പാഠം 37

# പക്ഷികളുടെ പന്തയം

പക്ഷികളെല്ലാം ഒരിടത്ത് ഒത്തുകൂടിയിരിക്കുകയാണ്. ഒരു പന്തയം നടക്കാൻ പോകുന്നു. ഏതു പക്ഷിയാണ് ഏറ്റവും ഉയരത്തിൽ പറക്കുക എന്നു തീർച്ചയാക്കണം. അതിനാണ് പന്തയം.

പൂവൻകോഴി കുഴൽ വിളിച്ചു. "പന്തയം തുടങ്ങുകയായി. പങ്കെടുക്കാൻ ഇഷ്ടപ്പെടുന്നവർ ഇങ്ങോട്ടു വരണം," എന്നായിരുന്നു അതിന് അർത്ഥം.

പീലി വിടർത്തി നൃത്തം ചെയ്തുകൊണ്ട് മയിൽ മുന്നോട്ടു വന്നു. കോഴി ചിരിച്ചുകൊണ്ടു പറഞ്ഞു: "നീ പന്തയത്തിൽ പങ്കെടുക്കുന്നുവോ? നന്നായി! ഏറ്റവും അഴകുള്ള പക്ഷിയെ തെരഞ്ഞെടുക്കാനല്ല നാം ഇവിടെ കൂടിയിട്ടുള്ളത്."

മരക്കൊമ്പത്ത് ഇരിക്കുന്ന പച്ചക്കിളി പറഞ്ഞു: "ഏറ്റവും അഴകുള്ള പക്ഷിക്കാണ് സമ്മാനമെങ്കിൽ ഞാൻ വിടുമോ? പറക്കുന്ന കാര്യത്തിലും ഞാൻ മയിലിനെക്കാൾ മേലെയാണ്. എങ്കിലും ഞാൻ പങ്കെടുക്കുന്നില്ല."

കോഴി പിന്നെയും പറഞ്ഞു: "മയിലേ, പറക്കുന്ന കാര്യത്തിൽ നീയും എന്നെപ്പോലെ മോശക്കാരനാണ്. ഞാൻ എന്റെ കഴിവുകേടു മനസ്സിലാക്കി ആദ്യമേ മാറിനിന്നു. പന്തയം നടത്താനുള്ള ഭാരമേറ്റു. നിനക്കും അതാണു നല്ലത്."

"എല്ലാവരും പന്തയത്തിൽ പങ്കെടുത്താൽ പറ്റുമോ? കാണാനും ചിലർ വേണ്ടേ?" കുമൻ ചോദിച്ചു. മയിൽ പിൻവാങ്ങിയില്ല. പറന്നു

നോക്കാൻതന്നെ തീർച്ചയാക്കി. കൊക്ക്, താറാവ്, പൊൻമാൻ (പൊൻമ), കുളക്കോഴി എന്നീ പക്ഷികൾ കൂട്ടത്തോടെ വന്നിട്ടുണ്ട്. അവ കാണികളായി മാറിനിന്നു. ചെടികളിലും വേലിമേലും മരക്കൊമ്പത്തും നിലത്തും അവ സ്ഥലംപിടിച്ചു.

പന്തയക്കാർ അണിനിരന്നു. മുൻവരിയിൽ കഴുകൻ, പരുന്ത്, മയിൽ, അരയന്നം എന്നിവ നിന്നു. അതിന്റെ പിന്നിലായി പ്രാവും ചെമ്പോത്തും (ഉപ്പൻ) കാക്കയും കുയിലും സ്ഥലംപിടിച്ചു. അപ്പോൾ ഒരു കുരുവി മുന്നോട്ടു വന്നു. "ഞാനും പന്തയത്തിൽ പങ്കെടുക്കുന്നുണ്ട്. എനിക്കും സ്ഥലം തരണം," കുരുവി പറഞ്ഞു. അതു കേട്ടപ്പോൾ എല്ലാ പക്ഷികളും 'ഹ ഹ ഹാ' എന്നു പൊട്ടിച്ചിരിച്ചു. മയിൽ ചോദിച്ചു: "വീട്ടിനുള്ളിൽ അങ്ങോട്ടും ഇങ്ങോട്ടും പറന്നുകളിക്കുന്ന കൊച്ചനല്ലേ നീ? ഉയരത്തിൽ പറക്കാൻ നിനക്കു കഴിയുമോ?" "ഞാൻ നിന്നെക്കാൾ ഭേദമാണ്" കുരുവി കൂസൽ കൂടാതെ മറുപടി കൊടുത്തു.

മൂങ്ങ പറഞ്ഞു: "ഇതുവരെ നീ ഉയരത്തിൽ പറക്കുന്നത് ഞങ്ങളാരും കണ്ടിട്ടില്ല."

"ഇതുവരെ ഉയരത്തിൽ പറക്കേണ്ട ആവശ്യം വന്നിട്ടില്ല. ഇപ്പോൾ വന്നിരിക്കുന്നു. ഞാൻ പറക്കുന്നത് കണ്ടുകൊൾവിൻ," എന്നായി കുരുവി.

"ശരി, അവനും പറക്കട്ടെ. കൊച്ചൻ ചുണയനാണ്," കൂമൻ അഭിപ്രായപ്പെട്ടു. എല്ലാ പക്ഷികളും അതു സമ്മതിച്ചു.

കഴുകന്റെ പിന്നിൽ സ്ഥലം ഒഴിഞ്ഞുകിടന്നിരുന്നു. കഴുകൻ ശവംതീനിയാണ്. വല്ലാത്ത നാറ്റം. ശ്വാസം അടക്കിക്കൊണ്ട് കുരുവി കഴുകന്റെ പിന്നിൽ പറ്റിക്കൂടി.

പുതിയ പദങ്ങൾ :—

പന്തയം, പങ്കെടുക്കുക, പൊൻമ, പൊൻമാൻ, കുളക്കോഴി, കാണികൾ, വേലി, ചെമ്പോത്ത്, ഉപ്പൻ, അഭിപ്രായപ്പെടുക, ശവംതീനി.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക:—

തെരഞ്ഞെടുക്കുക, മോശക്കാരൻ, കഴിവുകേട്, മാറിനില്ക്കുക, ഭാരമേല്ക്കുക.

II. (1) പക്ഷികൾ എന്തിനാണ് പന്തയം നടത്തിയത് ?

(2) പന്തയത്തിൽ പങ്കെടുക്കാൻ വന്ന മയിലിനെ ആരാണ് പരിഹസിച്ചത് ? എന്തു പറഞ്ഞു പരിഹസിച്ചു ?

(3) "നീ ഇതുവരെ ഉയരത്തിൽ പറക്കുന്നതു കണ്ടിട്ടില്ലല്ലോ ?" എന്ന് ആരാണ് കുരുവിയോട് പറഞ്ഞത് ?

(4) അതിനു കുരുവി എന്തു മറുപടി പറഞ്ഞു ?

(5) ഏതെല്ലാം പക്ഷികളാണ് പന്തയത്തിൽ പങ്കെടുത്തത് ?

(6) കുരുവിയും പന്തയത്തിൽ പങ്കെടുക്കട്ടെ എന്ന് ആരാണ് അഭിപ്രായപ്പെട്ടത് ?

(7) കോഴി എന്തു ഭാരമാണ് ഏറ്റത് ?

———

## പാഠം 38

# വെണ്ണക്കണ്ണൻ



"സ്നാനത്തെച്ചെയ്തു നീയാഗമിപ്പോളവും
പാലിച്ചേനല്ലോയിപ്പാൽവെണ്ണ ഞാൻ.
അങ്ങനെയുള്ളെനിക്കേതുമേ താരാതെ-
യെങ്ങുനീപോകുന്നതെന്നമ്മേ! ചൊൽ."

ഓമനപ്പൈതൽതാനിങ്ങനെ ചൊല്ലിത്തൻ
കോമളച്ചുണ്ടു പിളുത്തുന്നേരം,

ഉണ്ണിക്കൈതന്നിലേ വെച്ചുനിന്നീടിനാൾ
വെണ്ണയെക്കൊണ്ടുവന്നമ്മയപ്പോൾ.

വെണ്ണയെക്കണ്ടൊരു കണ്ണന്താനന്നേരം
വെണ്ണിലാവഞ്ചിച്ചിരിച്ചുചൊന്നാൻ

''ഒറ്റക്കൈതന്നിൽ നീ വെണ്ണവെച്ചീടുമ്പോൾ
മറ്റേക്കൈകണ്ടിട്ടു കേഴുമല്ലോ,

മൂത്തവൻകൈയിൽനീവെണ്ണവെച്ചീടുമ്പോ-
ളാർത്തനായ്നിന്നുഞാൻ കേഴുമ്പോലെ.''

ഇങ്ങനെ കേട്ടവൾ വെണ്ണയ്ക്കു പിന്നെയു-
മങ്ങുതിരിഞ്ഞുനടന്നനേരം

കൈയിലേവെണ്ണയെപ്പയ്യവേ വായിലി-
'ട്ടയ്യോ!' യെന്നിങ്ങനെചൊല്ലി,ച്ചൊന്നാൻ

''കള്ളനായുള്ളൊരു കാകൻതാൻ വന്നിട്ടെൻ
കൈയിലെ വെണ്ണയെക്കൊണ്ടുപോയി!''

എന്നതുകേട്ടവളേറ്റം ചിരിച്ചുടൻ
വെണ്ണയുംകൊണ്ടങ്ങു വന്നുപിന്നെ

വൈകാതവണ്ണമക്കൈതവപ്പൈതൽതൻ
കൈകളിൽരണ്ടിലുംവെണ്ണവെച്ചാൾ.

കൃഷ്ണഗാഥ] [ചെറുശ്ശേരി.

## അഭ്യാസം

I. കവിവാക്യത്തിൽ ഉത്തരം പറയുക :—

(1) തനിക്കു വെണ്ണ തരേണ്ടതാണെന്നു കാണിപ്പാൻ കൃഷ്ണൻ പറയുന്ന കാരണമെന്ത് ?

(2) വെണ്ണ കിട്ടിയപ്പോൾ കണ്ണൻ എന്തു ചെയ്തു?

(3) ഒരു കൈയിൽ മാത്രം വെണ്ണ വയ്ക്കുമ്പോൾ മറ്റെക്കൈ കരയും എന്നു തെളിയിക്കാൻ കൃഷ്ണൻ എന്തുദാഹരണമാണ് പറയുന്നത് ?

(4) 'എന്നതുകേട്ടവളേറ്റം ചിരിച്ചുടൻ'—എന്തു കേട്ടിട്ടാണ് അമ്മ ചിരിച്ചത് ?

II. (1) 'കോമളച്ചുണ്ടു പിളുത്തുന്നേരം'—എന്തിനാണ് കോമളച്ചുണ്ടു പിളുത്തിയത് ?

(2) 'അയ്യോയെന്നിങ്ങനെ ചൊല്ലി'—എന്തിന് ?

---

## പാഠം 39

# കുരുവിയുടെ വിരുത്



മൂങ്ങ വിളിച്ചുപറഞ്ഞു: "പന്തയം തുടങ്ങാറായി. എല്ലാവരും ഒരുങ്ങി നിന്നുകൊള്ളണം. കോഴി മൂന്നു പ്രാവശ്യം കൂവും. മൂന്നാമത്തെ കൂവൽ കേട്ടാൽ പുറപ്പെട്ടുകൊള്ളണം."

"കൊക്കക്കോ കോ, കൊക്കക്കോ കോ, കൊക്കക്കോ കോ" കോഴി കൂവി. പന്തയക്കാർ ചിറകടിച്ചു പൊങ്ങി. ഈ തിരക്കിനിടയിൽ ആരും കാണാതെ കുരുവി കഴുകൻെറ പുറത്തു കയറിക്കൂടി. ആ തടിയനും അത് അറിഞ്ഞില്ല.

മയിൽ രണ്ടുനിമിഷംകൊണ്ടു തളർന്ന് മരക്കൊമ്പത്തിറങ്ങി. കോഴി പരിഹസിച്ചു കൂവി. കാക്കയും കുയിലും ഉപ്പനും കുറെനേരം പറന്നു. പിന്നെ

അവയും ക്ഷീണിച്ചു താഴോട്ടിറങ്ങി. “മോശമില്ല,” എന്നു മറ്റു പക്ഷികൾ അവയെ സമാധാനിപ്പിച്ചു.

കോഴി വിളിച്ചുപറഞ്ഞു: “കഴുകൻ എല്ലാറ്റിനും മുകളിലായി പറക്കുന്നു. തൊട്ടടുത്തുതന്നെയുണ്ട് പരുന്ത്. പ്രാവും അരയന്നവും കുറെ താഴെയാണ്. എല്ലാവരും ഉത്സാഹിക്കുന്നുണ്ട്.”

അല്പസമയം കഴിഞ്ഞപ്പോൾ കോഴി വീണ്ടും അറിയിച്ചു: “പ്രാവും അരയന്നവും പിൻമാറിക്കഴിഞ്ഞു. കഴുകനും പരുന്തും മാത്രമേ ബാക്കിയുള്ളൂ. രണ്ടുപേരും കിണഞ്ഞു മത്സരിക്കുന്നുണ്ട്. ആരു ജയിക്കും എന്നു പറയാറായില്ല.”

നേരം സന്ധ്യയായി. അങ്ങ് ഉയരെ എന്തു നടക്കുന്നു എന്നു കാണാൻ കഴിയുന്നില്ല. “കഴുകനാണു മുന്നിൽ” എന്നു ചില പക്ഷികൾ പറഞ്ഞു. “അല്ല, പരുന്താണ്” എന്ന് മറ്റു ചിലർ വാദിച്ചു. അപ്പോൾ മൂങ്ങ പറഞ്ഞു: “നേരം അന്തിയായി. ഇനി നിങ്ങൾക്കൊന്നും കണ്ണു കാണുകയില്ല. ഞാൻ നോക്കട്ടെ.” മൂങ്ങ പറന്നുയർന്നു. അടുത്തുള്ള അരയാലിൻെറ തുഞ്ചത്തു ചെന്നിരുന്നു. കണ്ണു തുടച്ച് മേൽപോട്ടു നോക്കി. അല്പസമയം കഴിഞ്ഞപ്പോൾ മൂങ്ങ വിളിച്ചറിയിച്ചു: “കഴുകൻ തന്നെയാണ് മുകളിൽ. പരുന്ത് തോറ്റുപോയി. ചിറകു കുഴഞ്ഞ് അതാ അവൻ താഴോട്ടിറങ്ങുന്നു.”

കണ്ണെത്താത്ത ഉയരത്തിൽ കഴുകൻ മാത്രം പറക്കുന്നു. അവൻ മുകളിലേക്കു നോക്കി. ആരെയും കാണാനില്ല. ചുറ്റും നോക്കി. ആരെയും കാണാനില്ല. താഴോട്ടു നോക്കി. പരുന്ത് പറന്നിറങ്ങുന്നു. മയിൽ മരക്കൊമ്പത്തു നാണിച്ചിരിക്കുന്നു. അരയന്നം കുളത്തിൽ താമരയിലയുടെ പിന്നിൽ ഒളിച്ചിരിക്കുന്നു. കുയിൽ മാന്തളിർ കൊത്തിത്തിന്നു ക്ഷീണം തീർക്കുന്നു. കാക്കയും ചെമ്പോത്തും

കാണികളുടെ ഇടയിൽ നിൽക്കുന്നു. പ്രാവ് കുറെ താഴെയായി ഒഴുകിപ്പറക്കുന്നു, എത്രനേരം വേണ മെങ്കിലും അങ്ങനെ പറക്കാൻ തനിക്കു കഴിയുമെന്നു കാണിപ്പാൻ! കുരുവി എവിടെപ്പോയി? അവൻ നാണിച്ച് വീട്ടിനുള്ളിൽ ഒളിച്ചിരിക്കണം എന്ന് കഴുകൻ തീർച്ചയാക്കി. അവൻ മെല്ലെ താഴോട്ടിറങ്ങി ത്തുടങ്ങി. പെട്ടെന്ന് കുരുവി കഴുകൻെറ പുറത്തു നിന്നു പറന്നുയർന്നു.

ആലിൻമുകളിൽനിന്ന് കൂമൻ വിളിച്ചു പറഞ്ഞു: "അതാ ഒരു കൊച്ചു പക്ഷി! അവനെ കാണാൻതന്നെ പ്രയാസം! അത്ര ഉയരത്തിലാണ് പറക്കുന്നത്!" "ആരാണത്? ആരാണത്?" എന്ന് എല്ലാ പക്ഷികളും കൂട്ടത്തോടെ ചോദിച്ചു. "കുരുവി! കുരുവി!" എന്ന് മൂങ്ങ വിളിച്ചു പറഞ്ഞു.

കുരുവി മെല്ലെ പറന്നിറങ്ങി.

"കുരുവി എല്ലാ പക്ഷികളെയും ജയിച്ചിരി ക്കുന്നു. ഒന്നാം സമ്മാനം കുരുവിക്ക്. രണ്ടാം സമ്മാനം കഴുകന്. മൂന്നാം സമ്മാനം പരുന്തിന്," എന്ന് പൂവൻകോഴി വിളിച്ചുകൂവി.

കുരുവി ചിരിച്ചുകൊണ്ട് മുന്നോട്ടുവന്ന് ഇങ്ങനെ പറഞ്ഞു: "സമ്മാനമൊന്നും എനിക്കു വേണ്ട. ഒന്നാം സമ്മാനം കഴുകനു കൊടുക്കണം. രണ്ടാം സമ്മാനം പരുന്തിന്. മൂന്നാം സമ്മാനം പ്രാവിനും അരയന്നത്തിനുംകൂടി. ഞാൻ കഴുകൻെറ പുറത്തുകയറിയാണ് പറന്നത്, വെറും നേരമ്പോക്കി നുവേണ്ടി. നല്ല രസമുള്ള സവാരി. അതുതന്നെ എനിക്കുള്ള സമ്മാനം."

പുതിയ പദങ്ങൾ :—

പ്രാവശ്യം, തടിയൻ, സമാധാനിപ്പിക്കുക, പിൻമാറുക, കിണഞ്ഞ്, മത്സരിക്കുക, സന്ധ്യ, വാദിക്കുക, അരയാൽ, കുഴയുക, കണ്ണെത്താത്ത, നാണിക്കുക, മാന്തളിർ.

## അഭ്യാസം

I. വാക്യത്തിൽ ഉപയോഗിക്കുക :—

വിളിച്ചുപറയുക, തൊട്ടടുത്ത്, പിൻമാറുക, നാണിക്കുക, നേരമ്പോക്ക്.

II. 'കഴിവുകേട്, പ്രാവശ്യം, കണ്ണെത്താത്ത, സ്ഥലം പിടിച്ചു, മത്സരിച്ചു, കയറിക്കൂടി'—ഇവയിൽ ഒന്ന് ചേരുംപടി ചേർത്ത് താഴെ കൊടുത്ത വാക്യങ്ങൾ പൂരിപ്പിക്കുക :—

(1) നക്ഷത്രങ്ങൾ————ദൂരത്താണ്.

(2) ഞാൻ ദിവസേന രണ്ടു————കുളിക്കും.

(3) കള്ളൻ ആരുമറിയാതെ വീട്ടിൽ————.

(4) കളി കാണാൻ ഞാൻ നേരത്തേതന്നെ മുമ്പിൽ ————.

(5) തന്റെ ———— മനസ്സിലാക്കാതെയാണ് മയിൽ മത്സരത്തിൽ പങ്കെടുത്തത്.

(6) കുറുക്കന്റെ വാക്കുകേട്ട് കുട്ടനും മുട്ടനും ————.

III. (1) ഏതു പക്ഷിയാണ് ആദ്യം തളർന്നു താഴത്തിറങ്ങിയത് ?

(2) 'മോശമില്ല' എന്നു കാണികൾ ആരെക്കുറിച്ചു പറഞ്ഞു ?

(3) കഴുകനോട് ആരാണ് കിണഞ്ഞുമത്സരിച്ചത് ?

(4) കുരുവി എങ്ങനെയാണ് കഴുകനെ ജയിച്ചത് ?

(5) പ്രാവ് എന്തിനാണ് ഒഴുകിപ്പറന്നുകൊണ്ടിരുന്നത് ?

(6) കുരുവിയോട് നിങ്ങൾക്ക് ഇഷ്ടം തോന്നുന്നുണ്ടോ ? ഉണ്ടെങ്കിൽ എന്തുകൊണ്ട് ? ഇല്ലെങ്കിൽ എന്തുകൊണ്ട് ?

———

## പാഠം 40

# പൂക്കളുടെ പള്ളിക്കൂടം

കോടക്കാർമാലയലറിടുന്നു,
കൂടെപ്പുതുമഴ പെയ്തിടുന്നു.

കാടുകൾചാടിക്കടന്നു കുളിർ-
കാറ്റുകിഴക്കിന്നു വന്നിടുന്നു,

പച്ചമുളങ്കാട്ടിലൂഞ്ഞാലാടാ-
നുച്ചത്തിലോടക്കുഴൽവിളിപ്പാൻ.

കൂട്ടമായ് പുഷ്പങ്ങളെങ്ങുനിന്നോ
പെട്ടെന്നുവന്നു നിരന്നിടുന്നു;

പട്ടുവിരിപ്പൊത്ത പച്ചപ്പുല്ലിൽ
പൊട്ടിച്ചിരിച്ചു ചാഞ്ചാടിടുന്നു.

പൂക്കൾ പഠിക്കുന്ന പള്ളിക്കൂടം
ഭൂമിക്കടിയിലാണല്ലേയമ്മേ!

വാതിലെല്ലാമടച്ചങ്ങിരുന്നു
പാഠങ്ങൾ പൂക്കൾ പഠിച്ചിടേണം.

ആരുംകളിക്കുവാൻ വന്നുകൂടാ
നേരമാകാതെ വെളിയിലേതും

ആരാനും വന്നുപോയെന്നാലൊരു
മൂലയിൽ മാസ്റ്റർ പിടിച്ചുനിർത്തും.

എന്നാൽ മഴക്കാലം വന്നുവെന്നാ-
ലന്നടച്ചീടുമേ പള്ളിക്കൂടം.

വമ്പുറ്റ കാട്ടിലെ മാമരങ്ങൾ
കൊമ്പുകൾ കൂട്ടിയടിക്കുമപ്പോൾ;

ഊക്കേറും കാറ്റിലുലഞ്ഞിലക-
ളൊക്കെ 'ക്കലപില' ചൊല്ലുമപ്പോൾ;

കാളമേഘങ്ങൾ കരുത്തുകൂടും
കൈകളത്യുച്ചമായ് കൊട്ടുമപ്പോൾ;

മഞ്ഞയും നല്ലോരിളംചുവപ്പും
മഞ്ഞുപോലുള്ള നറുവെളുപ്പും

മിന്നുമുടുപ്പുകളിട്ടു ചേലിൽ
വന്നെത്തും കുഞ്ഞോമൽപ്പൂക്കളപ്പോൾ.

[ടാഗോറിൽനിന്ന്.

## അഭ്യാസം

I. കവിവാക്യത്തിൽ ഉത്തരം പറയുക :—

(1) എന്തിനാണ് കുളിർകാറ്റ് കാടുകൾ ചാടിക്കടന്നു വരുന്നത് ?

(2) കാറ്റിൻെറ ഓടക്കുഴൽവിളി കേൾക്കുമ്പോൾ പുഷ്പങ്ങൾ എന്തു ചെയ്യുന്നു ?

(3) സമയമാകുന്നതിനുമുമ്പ് കളിക്കാൻ പുറത്തു വരുന്ന പൂക്കുഞ്ഞിന് എന്തു ശിക്ഷയാണു കിട്ടുക ?

(4) എപ്പോഴാണ് പൂക്കളുടെ പള്ളിക്കൂടം അട യ്ക്കുക ?

II. (1) പൂക്കൾ പഠിക്കുന്ന പള്ളിക്കൂടം എവിടെയാണ്?

(2) മഴക്കാലം വരുന്നതുവരെ പൂക്കളെ വെളിയിൽ കാണാതിരിക്കാൻ കാരണമെന്ത് ?

(3) കാറ്റിൻെറ ഊഞ്ഞാൽ ഏത് ?

(4) ഏതിനെയാണ് കാറ്റിൻെറ ഓടക്കുഴൽവിളിയായി കല്പിച്ചിരിക്കുന്നത് ?

(5) മഴക്കാലത്ത് മരങ്ങളും ഇലകളും മേഘങ്ങളും എന്തെല്ലാം കളികൾ കളിക്കുന്നു ?

(6) കളിക്കാൻ വരുന്ന കുഞ്ഞോമൽപ്പൂക്കളെ വർണ്ണിക്കുന്ന വരികൾ ചൊല്ലുക.

---

# പഴയ ലിപികൾ

## സ്വരങ്ങളും സ്വരചിഹ്നങ്ങളും

അ ആ ഇ ഈ ഉ ഊ ഋ ഌ

എ ഏ ഐ

ഒ ഓ ഔ

ആ ാ പാ

ഇ ി പി

ഈ ീ പീ

ഉ ു, ു, ു, പു, കു, തു, രു, നു

ഊ ൂ, ൂ, ൂ, പൂ, കൂ, തൂ, രൂ, നൂ

ഋ ൃ പൃ

എ െ പെ

ഏ േ പേ

ഐ ൈ പൈ

ഒ െ ാ പൊ

ഓ േ ാ പോ

ഔ ൗ പൗ

അം ം പം

അഃ ഃ പഃ

## വ്യഞ്ജനങ്ങളും വ്യഞ്ജനചിഹ്നങ്ങളും

ക ഖ ഗ ഘ ങ യ ്യ പ്യ

ച ഛ ജ ഝ ഞ വ ്വ പ്വ

ട ഠ ഡ ഢ ണ റ ്ര പ്ര

ത ഥ ദ ധ ന മ് ം പം

പ ഫ ബ ഭ മ ർ ' പ്

യ ര ല വ (ല, ള) ൢ ഌ (ൡ)

ശ ഷ സ ഹ

ള ഴ റ

ചില്ലുകൾ:- ൺ, ൻ, ർ, ൽ, ൾ

## കൂട്ടക്ഷരങ്ങൾ

| | | | | | |
|---|---|---|---|---|---|
| ക്ക | ങ്ക | ങ്ങ | ച്ച | ഞ്ച | ഞ്ഞ |
| ട്ട | ണ്ട | ണ്ണ | ത്ത | ന്ത | ന്ന |
| പ്പ | മ്പ | മ്മ | യ്യ | ല്ല | വ്വ |
| ന്ദ | ജ്ഞ | ഷ്ട | ള്ള | ഗ്ന | ഴ്മ |
| ഴ്ച | ത്ഭ | ന്മ | യ്ക | ഷ്ട | ല്പ |
| ക്ത | സ്പ | ഴ്ന | ത്മ | ണ്മ | യ്പ |
| ഷ്പ | ദ്ധ | ച്ഛ | സ്ഥ | ശ്ന | ത്സ |
| ദ്ദ | സ്ത | ക്ട | ഷ്ഠ | ണ്ന | മ്ന |
| ന്ക | ശ്മ | യ്ക | ക്ഷ | ദ്മ | ഷ്മ |
| ണ്ഡ | ഹ്ന | ന്ദ്ര | ശ്ശ | ജ്ജ | ന്ഥ |
| ഷ്ഠ | ബ്ഭ | യ്മ | ക്ഷ്മ | റ്റ | ശ്ച |
| സ്ല | യ്പ | ഷ്ണ | ബ്ദ | ത്ന | ഞ്ജ |
| ഹ്മ | ന്ധ | സ്ന | ദ്ധ | ദ | പ്ത |
| ഹ്ന | ത്ഥ | സ്മ | ന്റ | ന്ഥ | |

